പുസ്തകം ൧൭]    [ലക്കം ൨

൧൦൮൨-ന്ന ൧൦൮൩ മീനം

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നത.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുത"

(മാർ പൌലൂസ.)

## സംഗതിവിവരം.



Mar Thomas Press,

Kottayam.

പ്രസിദ്ധകൻ റി. ജി. കൊച്ചുമ്മൻ.

# പഞ്ചാംഗം

നീസാന്‍—മേടം

൧൯൦൮ ൧൦൮൩

ഏപ്രീല്‍—മെയി

| ആഴ്ച. | സു. | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ചൊ | ൧ | ൨ | ൧൪ | ൪-നു- നാല്പതാം വെള്ളിയാഴ്ച. |
| ബു | ൨ | ൩ | ൧൫ | |
| വ്യാ | ൩ | ൪ | ൧൬ | ൫-നു- ലോത്തൂസാറിന്റെ ഓൎമ്മ. ഇതു എല്ലാ ആണ്ടിലും ഓശാനായ്ക്കു മുമ്പുള്ള ശനിയാഴ്ച വരുന്നു. |
| വെ | ൪ | ൫ | ൧൭ | |
| ശ | ൫ | ൬ | ൧൮ | |
| ഞാ | ൬ | ൭ | ൧൯ | ൧൦-നു- പെസഹാ. |
| തി | ൭ | ൮ | ൨൦ | |
| ചൊ | ൮ | ൯ | ൨൧ | ൧൧-നു- ദുഃഖവെള്ളിയാഴ്ച. |
| ബു | ൯ | ൧൦ | ൨൨ | |
| വ്യാ | ൧൦ | ൧൧ | ൨൩ | ൧൨-നു- ദുഃഖശനിയാഴ്ച. |
| വെ | ൧൧ | ൧൨ | ൨൪ | |
| ശ | ൧൨ | ൧൩ | ൨൫ | ൧൩-നു- ഉയിര്‍പ്പു, മെത്രാന്മാരുടെ ഓൎമ്മ. |
| ഞാ | ൧൩ | ൧൪ | ൨൬ | |
| തി | ൧൪ | ൧൫ | ൨൭ | ൧൪-നു- വടക്കൻ പറവൂർ പള്ളിയിൽ കാലം ചെയ്ത മാർ ഗ്രീഗോറിസിന്റെ ഓൎമ്മ. |
| ചൊ | ൧൫ | ൧൬ | ൨൮ | |
| ബു | ൧൬ | ൧൭ | ൨൯ | |
| വ്യാ | ൧൭ | ൧൮ | ൩൦ | ൨൦-നു- പുതുഞായറാഴ്ച. |
| വെ | ൧൮ | ൧൯ | ൧ | |
| ശ | ൧൯ | ൨൦ | ൨ | ൨൩-നു- മാര്‍ ശീവറുഗീസു സഹദായുടെ ഓൎമ്മ. |
| ഞാ | ൨൦ | ൨൧ | ൩ | |
| തി | ൨൧ | ൨൨ | ൪ | ൨൫-നു- മൎക്കോസ ഏവന്‍ഗേലിസ്തായുടെ ഓൎമ്മ. |
| ചൊ | ൨൨ | ൨൩ | ൫ | |
| ബു | ൨൩ | ൨൪ | ൬ | ൨൭-നു- പുതുഞായറാഴ്ചയ്ക്കു പിമ്പു ൧-ാം ഞാ. |
| വ്യാ | ൨൪ | ൨൫ | ൭ | |
| വെ | ൨൫ | ൨൬ | ൮ | |
| ശ | ൨൬ | ൨൭ | ൯ | |
| ഞാ | ൨൭ | ൨൮ | ൧൦ | |
| തി | ൨൮ | ൨൯ | ൧൧ | |
| ചൊ | ൨൯ | ൩൦ | ൧൨ | |
| ബു | ൩൦ | ൩൧ | ൧൩ | |

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൭ | ൧൮൯൨ മീനം | ലക്കം ൩.

## മരിച്ചുപോയിരിക്കുന്ന വിശ്വാസികൾ.

"മരിച്ചുപോയിരിക്കുന്ന വിശ്വാസികളുടെ ആത്മാക്കൾ ദൈവിക കരുണയാൽ സമാധാനത്തിൽ വസിക്കുമാറാകണമേയെന്നുള്ള ചുരുങ്ങിയ യാചനയോടു കൂടിയാണ്, ഓക്സ്ഫോർഡു മിഷ്യൻ ഹൌസിലെ എപ്പിപ്പാനി എന്ന ചാപ്പലിൽ ദിവസേന നടത്തുന്ന അനേകം ദൈവശുശ്രൂഷകളെ അവസാനിപ്പിക്കുന്നതു".

ദൈവിക സന്നിധിയിൽ സ്വന്ത അപേക്ഷകളെ കഴിച്ചശേഷം മരിച്ച വിശ്വാസികളായി ഞങ്ങൾക്കു മുൻപായി പോയിരിക്കുന്ന (അതായതു ക്രിസ്തുവിൽ വിശ്വസിച്ചു മരിച്ചിട്ടുള്ള) ഞങ്ങളുടെ സഹോദര സഹോദരികൾക്കുവേണ്ടി, ഞങ്ങൾ ഈ ചുരുങ്ങിയ മദ്ധ്യസ്ഥത കഴിക്കുന്നു. അവർ കാഴ്ചയിൽ നിന്നു മറഞ്ഞിരിക്കുന്നതിനാൽ, ഞങ്ങൾ അവരെ മറന്നുപോകുന്നില്ല. അവരെ ഞങ്ങൾ എല്ലായ്പോഴും ഓർക്കുന്നു. വാങ്ങിപ്പോയിരിക്കുന്ന ഞങ്ങളുടെ അനേകം സ്നേഹിതരുടെ ആത്മാക്കൾക്കുവേണ്ടി പ്രാർത്ഥിപ്പാൻ അവർ ഞങ്ങളോടു ആവശ്യപ്പെട്ടിട്ടുണ്ടു. അവരുടെ ഈ ഒടുവിലത്തെ അപേക്ഷയെ നിരസിച്ചാൽ, ഞങ്ങൾ നന്ദി കെട്ടവരായി ഭവിക്കുന്നതാണു. ജീവിച്ചിരിക്കുന്നവൎക്കുവേണ്ടി ഇങ്ങനെ പ്രാർത്ഥിച്ചശേഷം മരിച്ചവരെ ഞങ്ങൾ ഇപ്രകാരം ഓർക്കുന്നു. "ക്രിസ്തുവിന്റെ വിശുദ്ധ നാമത്തിൽ ഞങ്ങളുടെ പ്രാർത്ഥനാപ്പുസ്തകം പറയുന്നപ്രകാരം വാങ്ങിപ്പോയിരിക്കുന്ന എല്ലാവരോടുംകൂടി ഞങ്ങൾക്കു അവന്റെ നിത്യവും മഹത്വവും ഉള്ള രാജ്യത്തിൽ ഞങ്ങളുടെ അവസാനമായ സന്തോഷവും സമാധാനവും ഉണ്ടാകേണ"മെന്നും, ന്യായവിസ്താരത്തിലും, ഉയൎപ്പിലും, വളരെ നാളായി കൊതിച്ചിരിക്കുന്ന അവരുടെ ആഗ്രഹങ്ങൾക്കു പൂൎണ്ണമായ ഫലമുണ്ടാകുമ്പോൾ, ദൈവരാജ്യത്തിന്റെ വരവിനെ വേഗത്തപ്പെടുത്തേണമെന്നും, ഞങ്ങൾ ദൈവത്തോടു പ്രാർത്ഥിക്കുന്നു. ഇതു സംഭവിക്കുന്നതിനു മുമ്പായി, അവൎക്കു സുഖവും, സമാധാനവും, സന്തോഷവും ദൈവത്തിലും നമ്മുടെ കൎത്താവായ തന്റെ ഏകപുത്രനായ യേശുക്രിസ്തുവിലുമുള്ള അറിവിന്റെ വളൎച്ചയും, ഉണ്ടാകുന്നതിനായി ഞങ്ങൾ പ്രാർത്ഥിക്കുന്നു.

വിശ്വാസികളുടെ ഭാവികാലജീവിതം ദൈവിക അറിവിലും സ്നേഹത്തിലും ഉള്ള വളൎച്ചയും പുഷ്ടിയും ആയിരിക്കുന്നു എന്നും, ആത്മാവിന്റെ വെളിച്ചം പൂൎണ്ണമായ പകലിലേക്കു അധികമധികമായി പ്രകാശിച്ചുകൊണ്ടേ വരുന്ന ഒന്നായിരിക്കുന്നു എന്നും, വിശ്വസിക്കുന്നു. ഇതു കൂടാതെ വൎദ്ധിച്ചുകൊണ്ടു വരുന്ന സ്വയമേ ഉള്ള അറിവും അതിന്റെ ഫലങ്ങളും ദൈവത്തോടുള്ള ഇമ്പകരമായ അനുതാപവും പശ്ചാത്താപപ്പെടുന്ന നന്ദിയും അവനെ അഭിമുഖമായി കാണുന്നതിനാലുള്ള വിചാരത്താൽ സ്വയത്തെക്കുറിച്ചുള്ള ലജ്ജയും കഴിഞ്ഞുപോയ കാലത്തെക്കുറിച്ചു പൂൎണ്ണമായി അറിയുന്നതിനു ഇപ്പോൾ കഴിയുന്നതിനാൽ, ആ ജീവിതത്തിലെ വകഭേദങ്ങളെക്കുറിച്ചു തന്റെ കരുണയാൽ ഉണ്ടായിട്ടുള്ള സ്വയമനത്താഴ്മയും ആത്മാവിൽ ഉണ്ടാകുന്നതാണു. ഓരോ ദിവസത്തിലും, നവംനവമായിരിക്കുന്ന ഓരോ പുതിയ അറിവു വന്നു ചേരുകയും ചെയ്യുന്നു.

മരിച്ചുപോയിരിക്കുന്നവരുടെ ജീവിതം വളൎച്ചയില്ലാതെ മന്ദിച്ചിരിക്കുന്ന ഒന്നല്ല. എന്നാൽ ക്രിസ്തു തന്റെ നീതിമാന്മാരിൽ മഹത്വപ്പെടുകയും വെളിപ്പെടുകയും ചെയ്യുമ്പോൾ ഉള്ള ആ വലിയ സന്തോഷ ദിവസത്തിനായി (നാം സമയത്തെ കണക്കാക്കുന്ന പ്രകാരം) ദിവസേന യോഗ്യതയിൽ പൂൎണ്ണതപ്പെട്ടു, ജീവനുള്ള ആത്മിക വൎദ്ധനയിൽ വളൎന്നുവരുന്ന ഒരു ജീവിതമാകുന്നു.

പരീക്ഷ കടന്നുപോയി പരീക്ഷാൎത്ഥമുള്ള ജീവിതം കഴിഞ്ഞുപോയി. പാപം ഓടിപ്പോയി. ഓരോരുത്തന്റെയും അവസാന വിധിയെ കുറിക്കുന്ന പരീക്ഷയിൽ കൂടി കടന്നുപോയി. അവൎക്കായി ഇനിയും വെളിപ്പെടുത്തപ്പെടേണ്ടിയിരിക്കുന്ന അവസാന മഹത്വത്തിലേക്കുള്ള സന്തോഷകരമായ വളൎച്ചമാത്രമെ, ശേഷിച്ചിരിക്കുന്നുള്ളു. നമ്മുടെ പ്രാൎത്ഥനയാൽ ഈ വളൎച്ചയെ വേഗതപ്പെടുത്തുന്നതിനു സഭയാൽ നാം ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു.

ഇതു കൂടാതെ അദ്ധ്വാനവും കൂടിയുണ്ടു. അവർ പ്രവേശിക്കുന്ന സുഖം സകലവേലയിൽനിന്നും വിശ്രമിക്കുന്ന ദൈവിക ശാബതാസ്വസ്ഥതയിലേക്കാകുന്നു. എന്നാലും ക്രിസ്തു പറയുന്നതു എന്തെന്നാൽ ഇതുവരെയും "എന്റെ പിതാവും വേല ചെയ്യുന്നു ഞാനും വേല ചെയ്യുന്നു" ശുശ്രൂഷിക്കുന്ന ആത്മാക്കൾ അംശികളായിതീരുന്ന പ്രകാരം, പൂൎണ്ണമായ വിശ്രമത്തിൽ പൂൎണ്ണമായ ചുറുചുറുപ്പിലുള്ള ദൈവികഗുണത്തിന്റെ അംശത്തിൽ അവർ ഭാഗഭോക്കുകളായി ഭവിക്കുന്നു. ഈ ജീവന്റെ ഇളക്കം നിറഞ്ഞ പനിയുടെശേഷം, സാക്ഷാൽ അവർ ഉറങ്ങുന്നു. എന്തെന്നാൽ ഭൂമിയിലെ വിശ്രമമില്ലാത്ത ജോലി എല്ലാം കഴിഞ്ഞുപോയി. എന്നാൽ അവർ ഉറങ്ങുന്നു. "പക്ഷെ സ്വപ്നം കാണുന്നതിനായിരിക്കാം". ഗുണമില്ലാത്തവിചാരം നിറഞ്ഞിരിക്കുന്ന സ്വപ്നങ്ങളെ അല്ല. എന്നാൽ ദൈവത്തോടു അവന്റെപ്രവൃത്തികളിൽ ജീവനുള്ള സഹവേലയുടെ സന്തോഷമായ സ്വപ്നങ്ങളെയാകുന്നു കാണുന്നതു. അവർ ദൈവിക സിംഹാസനത്തിന്റെ സമീപെയുള്ള ദൂതന്മാരെപ്പോലെയാകുന്നു. നാം വായിക്കുന്നതു എന്തെന്നാൽ ദൈവത്തെ സ്തുതിക്കുന്നതിൽ "രാത്രിയാകട്ടെ പകലാകട്ടെ അവർ വിശ്രമിക്കുന്നില്ല" അപ്രകാരം മാലാഖമാർ (ശുശ്രൂഷിക്കുന്ന ആത്മാക്കൾ) രക്ഷയുടെ അവകാശികളായിരിക്കുന്നവരെ ശുശ്രൂഷിക്കുന്നതിനു അയക്കപ്പെടുന്നു. അവൎക്കു ദൈവത്തിൽ പൂൎണ്ണവിശ്രമം ഉണ്ടു. എന്നിരുന്നാലും അവർ മനുഷ്യരുടെ ഇടയിൽ ദൈവത്തിനായി വേല ചെയ്യുന്നു. ശുദ്ധമുള്ള പത്രോസു പറയുന്നപ്രകാരം (൧ പത്രോ: ൩; ൧൮, ൧: ൬). തന്റെ കുരിശിലുള്ള മരണശേഷം, ബന്ധനത്തിലുള്ള ആത്മാക്കളോടു (മരിച്ചവരോടു) പ്രസംഗിക്കുന്നതിനായി കുരിശിന്മേൽ വച്ചു അനുതപിച്ച കള്ളന്റെ ആത്മാവു ക്രിസ്തുവിന്റെ ആ വേലയിൽ സംശയമില്ലാതെ ചേൎന്നതുപോലെ, അവർ അംശികളായി തീരുന്നു. വീണ്ടെടുപ്പാൻ പാടില്ലാതെ പാപം ചെയ്യാത്തവരായിരുന്നവരുടെ ഇടയിൽ, സുവിശേഷം അറിയിക്കപ്പെടുന്ന വേലയിൽ പങ്കുകൊള്ളുന്നു. എന്തുകൊണ്ടെന്നാൽ ദൈവത്തോടുള്ള അധികമായ അടുപ്പം ഉണ്ടാകുമ്പോൾ ആത്മാവിനു പ്രാൎത്ഥിപ്പാൻ മറക്കുന്നതിനു എങ്ങിനെ കഴിയും? നേരെമറിച്ചു അവർ ഇവിടെ ഭൂമിയിൽ തമ്മിൽ തമ്മിൽ പിരിഞ്ഞിരിക്കുന്ന, ക്രിസ്തീയ സഭയുടെ പൂൎണ്ണമായ സ്ഥിതിക്കു വേണ്ടി അധികമായ ശക്തിയോടും ജ്ഞാനത്തോടും കൂടി യാചിക്കുന്നു. സ്തുതി, പ്രാൎത്ഥന, ഉപദേശം എന്നിവകളായ ശുശ്രൂഷ വേലകളിൽ, അവർ പങ്കു കൊള്ളുന്നു. ഈ ലോകത്തിലെ വേലകളോടു ഉപമിക്കുന്നതായാൽ, ദൈവത്തിന്റെ സന്തോഷത്തിലുള്ള അവരുടെ സകല വേലകളും ഉറക്കത്തിൽനിന്നു ഉണരുന്നതുപോലെ അത്ര ലഘുവായിരിക്കുന്നു. ഇപ്രകാരം വിശ്വാസികളായി മരിച്ചുപോയവരുടെ ആത്മാക്കൾ ദൈവത്തിന്റെ കരുണയാൽ സമാധാനത്തോടു വിശ്രമിക്കുന്നു.

മേൽ ചേൎത്തിരിക്കുന്ന ഈ വിവരണം എന്റെ സ്വന്തമായിട്ടുള്ളതല്ലെന്നു അതിന്റെ ആദ്യഭാഗംകൊണ്ടു തന്നെ അറിയാം. ഇതു ഒരു തൎജ്ജിമ മാത്രമാണു. അംഗ്ലിയാ സഭയിൽ ഇപ്രകാരം ഒരു പ്രാൎത്ഥന നടത്തിവരുന്നുണ്ടെന്നു എന്റെ മാന്യ വായനക്കാരിൽ അധികം ആളുകൾ അറിഞ്ഞിട്ടില്ലായിരിക്കുമെന്നു ഞാൻ സംശയിക്കുന്നതിനാൽ ഈ തൎജ്ജിമക്കായിഞാൻ ഒരുമ്പെട്ടതാണു. മൂഢഭക്തിക്കാരായി പാവപ്പെട്ട സുറിയാനിക്കാർ മാത്രമല്ല ശക്തിയേറിയ പാപ്പാമതക്കാരും, എല്ലാ പൂൎവ്വിക സഭക്കാരും നമ്മോടു കൂടിയുണ്ടെന്നു ഇനിക്കറിയാം. എന്നാൽ പ്രോട്ടസ്റ്റാന്റുകാർ ഈ മൂഢാചാരത്തെവച്ചു പരിപാലിച്ചുകൊണ്ടു വരുന്നതു എന്തിനാണെന്നു ഇനിക്കു മനസ്സിലാകുന്നില്ല. ഒരുവേള ഇവിടെയുള്ള നമ്മുടെ നവീകരണ വിദ്വാന്മാർ അവിടെ ചെന്നെത്താത്തതുകൊണ്ടായിരിക്കാം. ഇവർ നവീകരിച്ചു നവീകരിച്ചു പ

വിശുദ്ധാത്മാവു വേണമെങ്കിൽ പുഞ്ചമണ്ണിവഴി വന്നുചേരണമെന്നായി. അദ്ദേഹം വായിലൊ മൂക്കിലൊ ഒന്നു ഊതിയാൽ കഴിഞ്ഞു. നെഞ്ചത്തൊ, നെററിയിലൊ ഒന്നു കുരിശു വരച്ചാലും മതിയാകും. ചുംബനം കൊടുത്താലും വേണ്ടുവോളം ആയി. ചുംബനം സ്ത്രീവൎഗ്ഗത്തിലായാൽ ഇരട്ടമാമ്മന്റെ ആത്മാവായി. ഡേവീഡിന്റെയും ചെഡ്നവെത്തിന്റെയും ആത്മനാടികൾക്കു ബലക്ഷയം വന്നുപോയി. ഇടമണ്ണിയും പമ്പ കടന്നു. മാരാമണ്ണു കപ്പിയാരാം ചക്കാല ഉപദേശിയും പഴവനായിപ്പോയൊ? നവീകരണമല്ലെ, എന്നും പുത്തനല്ലെ ആവശ്യം. കെ. എൻ. ഡി. എം. എൻ. ഒ. ആദിയായ ശബ്ദരൂപങ്ങൾ രംഗപ്രവേശനം ചെയ്യുകാണുന്നു. ഇവരും കുറെ ദിവസത്തേക്കു നവീകരണമെന്ന രംഗത്തിൽ ഒന്നിളകിയാടിയേച്ചു പോകുമെന്നാണു തോന്നുന്നതു.

വടക്കു താമസിക്കുന്ന തെക്കൻ.

---

## താരകയുടെ മറുപടി.

നവീകരണക്കാരുടെ ഉപദേശവും രക്ഷയ്ക്കു ഊഹത്തിലടിസ്ഥാനപ്പെട്ടതിയാകയാൽ അതു ഊഹത്തിലവസാനിക്കയല്ലാതെ നിത്യമായി നിലനിൽക്കുന്നതല്ലെന്നും സാക്ഷാൽ രക്ഷയെ കൈക്കൊള്ളേണ്ടതു സത്യമാൎഗ്ഗോപദേശപ്രകാരം വസ്തുരൂപേണ വേണമെന്നും മററുമുള്ള യാക്കോബ്യരുടെ കോഴഞ്ചേരിയിലെ പ്രസംഗത്തെ ഖണ്ഡിക്കാമെന്നുള്ള ഭാവനയിൽ സി. എന്ന മായാവേഷധാരിയുടെ വ്യാജനിൎമ്മിതമായ ലേഖനത്തിലെ ഒരു ചോദ്യത്തിനു പ്രതിചോദ്യമാണല്ലൊ ഞാൻ പത്രികയിൽ എഴുതിയിരുന്നതു. ഇതിനുള്ള മിസ്റ്റർ ദാനിയേലിന്റെ മറുപടിയും തന്റെ സഭാനാഥന്മാരുടെ ഊഹമേഘത്തിലെ കാൎമ്മേഘതുല്യമായിട്ടത്രെ ഇരിക്കുന്നതു. എന്തെന്നാൽ "വിലക്കപ്പെട്ട കനി അപാനവഴിയായി പുറത്തേക്കു പോയതല്ലാതെ ഹൃദയത്തിലേക്കു കടന്നില്ലാ. അനുസരണക്കേടുകൊണ്ടാണു മരണം സംഭവിച്ചതു". ഇതിൽനിന്നും നവീകരണസഭയുടെ ഉപദേശം എന്തെന്നു നമുക്കു നോക്കാം. ഭക്ഷിക്കരുതെന്നു ദൈവം കല്പിച്ചിരുന്നതായ കനിയെ ഭക്ഷിച്ചതിന്റെ ഫലം അതു അപാനവഴിയായി ഉരുവഴിയാതെ പുറത്തേക്കു പോയതല്ലാതെ ഹൃദയത്തിലേക്കു കടന്നിട്ടില്ലെന്നാണല്ലൊ കാണുന്നതു. ഈ ഉപദേശസൂത്രത്തിനു കേടുവരാതെ എണ്ണ ഇട്ടു നടത്തിവരുന്ന മഹാവിദ്വാനെ! ഹൃദയം സ്ഥാപിതമായിരിക്കുന്നതു എവിടെ? ഭക്ഷണപാനീയങ്ങളുടെ ഗുണദോഷങ്ങൾ ഹൃദയത്തിലേക്കു കടക്കുന്നതല്ലെന്നുള്ള തന്റെ വാദത്തെ സാധിപ്പാനുള്ള ന്യായങ്ങൾ ഏവ? വിലക്കപ്പെട്ട കനി പുറത്തേക്കു പോയതെ ഉള്ളു എന്നും അനുസരണക്കേടാണു മരണമുണ്ടാക്കിയതു എന്നും പറയുന്നതിനാൽ അനുസരണക്കേടു ഒരു സംഗതിയും കനി ഭക്ഷിച്ചതു അനുസരണക്കേടിനോടു യാതൊരു സംബന്ധവുമില്ലാത്ത മറെറാരു സംഗതിയുമാണെന്നുള്ള നവീകരണ സഭയുടെ സങ്കല്പം

ദൈവവചനശക്തിയുടെ നിവൃത്തി താൻ നിശ്ചയിച്ചിരിക്കുന്ന പ്രകാരമല്ലെന്നും വെറും ഊഹത്തിന്മേലാണെന്നും ആളുകളെ പഠിപ്പിച്ച ആത്മാക്കളെ നാശത്തിലേക്കു ആകർഷിക്കയല്ലയൊ? അനുസരണക്കേടിന്റെ (കല്പനാലംഘനത്തിന്റെ) നിവൃത്തി വിലക്കപ്പെട്ട കനി ഭക്ഷിച്ചതിനാൽ പൂർത്തിയാകയും തന്മൂലം ആദാമിനും ഹവ്വായ്ക്കും മരണം സംഭവിക്കയും ചെയ്തു എന്നുള്ളതു "ഭക്ഷിക്കരുതു എന്നു ഞാൻ നിന്നോടു കല്പിച്ചിട്ടുള്ള വൃക്ഷത്തിൽനിന്നു നീ ഭക്ഷിച്ചുവോ (ആദ്യ: ൩: ൧൧) എന്നുള്ള ദൈവചോദ്യത്തിൽ നിന്നും പ്രത്യക്ഷമല്ലൊ.

യാക്കോബായസഭാംഗമായ
ഉമ്മൻ ഐസക്.

---

## മല്ലപ്പള്ളി പുത്തൻ പള്ളി.

ടി. പള്ളിയുടെ രുദിത്, എന്ന തലവാചകത്തിൽ കഴിഞ്ഞ പതിനാറാം പുസ്തകം മൂന്നാം ലക്കം പത്രികയിൽ ഇടവകക്കാരനായിരുന്ന ഒരാൾ എഴുതിയിരുന്നതിനെ മാന്യ വായനക്കാർ വിസ്മരിച്ചിരിക്കുകയില്ലെന്നു വിശ്വസിക്കുന്നു. പത്രികയുടെ അപ്രധാനമല്ലാത്ത ആ ശ്രൂപാശി, മൂട്ടയുള്ള കട്ടിലിന്റെ കീഴെ അംഗാരധാനിക (അംഗാരശകടി) വെക്കുമ്പോൾ മൂട്ടയ്ക്കുണ്ടാകുന്ന പരുങ്ങൽപോലെ, ഞങ്ങളുടെ ഇവിടെയുള്ള അപ്രമാദസ്സന്മാർക്കു തട്ടുകയും, തന്നിമിത്തം അവർ ഓടിനടക്കുന്നതിനും ആലോചിക്കുന്നതിനും സാഗതി ആകുകയും ചെയ്തു. ഇതിന്റെ ഫലമായി പത്രിക വായിച്ചതിന്റെ അടുത്തദിവസം തന്നെ, ആറ്റിൽനിന്നും മണൽവാരിച്ചു പള്ളിക്കൽ ഇട്ടുവിക്കുകയും, അധിക കാലവിളംബനമെന്നിയെ, കല്ലുവെട്ടിച്ചു. മുൻ കെട്ടപ്പെട്ടിരുന്ന അടിസ്ഥാനത്തെ തുടർന്നു ഏതാനും ദിവസങ്ങൾ പണിയിക്കുകയും, കൽപ്പണി സമതല നിരപ്പുവരെ പകുതിയോളം തീർക്കുകയും, ചെയ്തതു കൂടാതെ, കരിങ്കല്ലനെ (ഉറപ്പുള്ളവനെ) വരുത്തി, അതുകൊണ്ടു വേണ്ടിയിരുന്നതായ ഉപകരണങ്ങൾ മിക്കവാറും തീർക്കുകയും ചെയ്തു എന്നുള്ളതു പ്രസ്താവിക്കുന്നതിനു മടിക്കുന്നില്ലാ. പത്രികയുടെ ശ്രൂപാശി കേട്ടു ഉടനെ കല്പന്മാരെ വരുത്തി കുറെ പണം അവർക്കു കൊടുത്തു പാഞ്ഞയച്ചു. പിന്നീടു എന്തൊ കാരണവശാൽ പണി അധഃപതനത്തെ പ്രാപിക്കുകയും ചെയ്തു. ഇപ്രകാരം മൌനാനുഷ്ഠാനം ചെയ്തുകൊണ്ടിരുന്നകാലത്തു്, ഞങ്ങളുടെ ഇടവകയിലെ അഗ്രഗണ്യനും അദ്ധ്യക്ഷനും കൈസ്ഥാനിയും ആയിരുന്ന മിസ്റ്റർ വറുഗീസു അകാല പ്രവിശ്ലേഷത്തെ പ്രാപിച്ചു. തദനന്തരം, ഈ മിനിട്ടുവരെ ആ കാര്യത്തെ സംബന്ധിച്ചു യാതൊരു ആലോചനയും അങ്കുരിച്ചിട്ടില്ലെ

നുള്ള യഥാൎത്ഥവും പ്രസ്താവയോഗ്യംതന്നെ. പത്രികയുടെ ശുപാ
ൎശി കാലത്തു മിക്കവാറും ആളുകൾ സ്മാരണവും സ്മരണവും, സ്പന്ദ
നവും, ഉജ്ജ്വലമായിരുന്നു. പ്രസ്തുത, അവർ ഇപ്പോൾ, സഹ്യലോ
പലംപോലെ, സൈഥില്യത്തോടുകൂടി, "എന്തൊന്നാണ്ടാ ഈ കൊ
ള്ളാമറ്റച്ചിലു വെള്ളത്തുമറിഞ്ഞു" എന്നൊരു പുലയൻ പറഞ്ഞതുപോ
ലെ, ഞങ്ങൾ ഇതൊന്നും അറിഞ്ഞില്ലെന്നുള്ള ഭാവനയിൽ നടക്കു
ന്നു. മിസ്റ്റർ വറുഗീസു കുറെകാലം കൂടെ ജീവിച്ചിരുന്നു എങ്കിൽ,
പള്ളി പണിയിച്ചു കാണാമെന്നു, പ്രതീക്ഷിച്ചുകൊണ്ടെങ്കിലും ഇ
രിക്കാമായിരുന്നു എന്നാണു ചിലരുടെ അഭിമതം. ഈ അഭിപ്രാ
യത്തോടു ഞാനും ചേൎന്നുകൊണ്ടു, മിസ്റ്റർ വറുഗീസിന്റെ പിൻ
ഗാമികളെക്കുറിച്ചു, വിചിന്തനം ചെയ്യുംതോറും പ്രസ്തുത പുരുഷൻ
മരിച്ചിട്ടില്ലെന്നതന്നെയാണു എന്റെ അനുമാനം. അതായതു,
പ്രശംസനങ്ങളായ കാൎയ്യസാദ്ധ്യങ്ങളിലുള്ള തുല്യപാടവവും ചാതുൎ
യ്യംനിമിത്തം പുനരുജ്ജീവിതനായ വറുഗീസുതന്നെയൊ, ഇവ
രെല്ലാവരും എന്നു ഞാൻ സംശയിച്ചുപോയിട്ടുണ്ടു്. എന്നാൽ ത
ദനന്തരം, ഏതൽകാലം വരെ അവർ ഈ കാൎയ്യത്തിൽ യാതൊ
ന്നും പ്രവൃത്തിക്കാഞ്ഞതിനെ ചിന്തിക്കുമ്പോൾ മറിച്ചും സംശയി
ക്കുന്നു. (ഇതു പ്രകൃതവിരുദ്ധവുമല്ലല്ലൊ) ഞങ്ങളുടെ ഇവിടെയുള്ള
ആളുകൾ മിക്കവാറും, സംഗതികളെ ഗ്രഹിക്കുന്നതിനു, ഉപരിപ്ല
വബുദ്ധികളൊ, പല്ലവഗ്രാഹികളൊ അല്ലാ. പിന്നെയൊ, അ
വകളെ, അവഗാഹനം ചെയ്തു, സൂക്ഷ്മമായി പരിശോധിച്ചു,
ന്യായാന്യായത്തെ വിവേചിച്ചു ഗ്രഹിക്കുന്നവരത്രെ. ഇപ്രകാര
മുള്ള കുശാഗ്രബുദ്ധികളുടെ ദൃഷ്ടിയിൽ ഭവിഷ്യൽഫലമായ വല്ലവി
പത്തിനെയൊ കണ്ടേക്കാം. ഇങ്ങിനെ തക്ക കാരണത്തോടുകൂടിയാ
ണു പള്ളി പണിയിക്കാതെ മൌനം അവലംബിക്കുന്നതെന്നു വ
രികിൽ, ആ കാൎയ്യം ഈ പത്രം മുഖേന അറിയിക്കണമെന്നപേക്ഷ.
അല്ലാഞ്ഞാൽ നിശ്ചയമായി അടുത്തതിൽതന്നെ ശേഷം കാൎയ്യങ്ങ
ൾ വിളമ്പുന്നതായിരിക്കും.

ഒരു സൺഡെസ്കൂൾ കുട്ടി (തുടരും)

---

## അഭിപ്രായം.

നമ്മുടെ യാക്കോബായ സമുദായത്തിൽ ഉൾപ്പെട്ട തെക്കൻ
ദിക്കുകളിലെ പല ഇടവകകളിലും പട്ടക്കാർ തമ്മിലും പട്ടക്കാരും
ജനങ്ങളും തമ്മിലും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളും ത
മ്മിലും നാൾക്കുനാൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന അനാവശ്യവഴക്കു
കളും കലഹങ്ങളും ഭിന്നതകളും എന്തുമാത്രമെന്നു ഇവിടെ ഇപ്പോ
ൾ എഴുതി അറിയിക്കുന്നതിനെക്കാൾ ഓരോരൊ ഇടവകകളിലു

ള്ള സാമുദായോന്നതിക്കായി കാംക്ഷിക്കുന്നവരും പ്രയാസപ്പെടുന്നവരും സമാധാനതല്പരന്മാരും ആയ സഹൃദയന്മാർ അനുഭവഗോചരമായ ഈ സംഗതിയെ പററി തന്നത്താൻ പൎയ്യാലോചിച്ചു മനസ്സിലാക്കുന്നത് ഏറെ ഉത്തമമെന്നു വിചാരിച്ചു തത്സംബന്ധമായി യാതൊന്നും പ്രസ്താപിക്കുന്നില്ലാ. ഈ വക കാൎയ്യങ്ങൾക്കു അനേക കാരണങ്ങൾ ഉണ്ടെന്നുവരുകിലും ഇതിൻെറ എല്ലാററിൻെറയും ഒരു പ്രധാന കാരണം താഴെ പറയുന്ന സംഗതിയാണെന്നാണ് എൻെറ അഭിപ്രായം.

കല്യാണങ്ങൾ സംബന്ധിച്ചു പള്ളിക്കും പട്ടക്കാൎക്കും ചെല്ലേണ്ടതായ പതാരം, കൈമുത്തി, നടവഴക്കം (സത്യം) ഇത്യാദികളും മററു ചില പള്ളിവരുമാനങ്ങളും ഓരോരൊ പള്ളികളിലും തരംപോലെയും ഏററംപോലെയും പല പല നിയമങ്ങളനുസരിച്ചു വല്ലികയും വസ്സൂലും ചെയ്യുന്നതല്ലാതെ പൊതുവെ ഒരു ന്യായമായ നിയമം ഇല്ലാത്തതിനാൽ ചില സന്ദൎഭങ്ങളിൽ ആൾശേഷിയൊ സ്വത്തൊ ഉള്ള ഒരു കുടുംബത്തിൽ കല്യാണം ഉണ്ടായി പള്ളിയിൽ വന്നു പണം ഇടപെട്ട സംഗതിവരുമ്പോൾ ആ കുടുംബത്തിൽ ഉള്ളവരും മററു ചിലരും ഒരുഭാഗവും, പട്ടക്കാരും കുറെ ആളുകളും വേറൊരുഭാഗവും പള്ളിക്കൈക്കാരന്മാരും ശേഷം ആളുകളും മറെറാരു ഭാഗവും ആയി സന്ധ്യയാകുന്നതുവരെ കല്യാണം നടക്കാതെയും നടത്തിക്കാതെയും ഇരുന്ന ആ ഭാഗക്കാരും അന്യ ഇടവകകളിൽനിന്നു വന്നിട്ടുള്ളവരും വളരെ ബുദ്ധിമുട്ടും കഷ്ടപ്പാടും സഹിച്ചു ഒടുവിൽ ഏതെങ്കിലുംവിധത്തിൽ തല്ക്കാലത്തേക്കു മാത്രം ഒരു സന്ധി പറഞ്ഞു അതിൻപ്രകാരം കാൎയ്യം നടക്കുകയും പിന്നീടു ഈ നിസ്സാര മത്സരം ഓരോ ഭാഗക്കാരുടെയും മനസ്സിൽ ഇരുന്നു മുളച്ചു കിളിൎത്തു വളൎന്നു തളൎത്തു പള്ളിസംബന്ധമായി ഗൌരവമേറിയ സംഗതികൾ വരുമ്പോൾ പട്ടക്കാരുടെ അഭിപ്രായം ഒന്നും പള്ളിക്കൈക്കാരന്മാരുടെ അഭിപ്രായം വേറൊന്നും ജനങ്ങളുടെ അഭിപ്രായം, മറെറാന്നും ഇങ്ങിനെ അഭിപ്രായവ്യത്യാസങ്ങളുണ്ടായി കാൎയ്യത്തിനു വിഘ്നം നേരിടുകയും പള്ളിക്കു നഷ്ടം സംഭവിക്കുകയും ചെയ്യുന്നു. പള്ളിക്കും പട്ടക്കാൎക്കും ഉള്ള വരുമാനങ്ങളെ സംബന്ധിച്ചും പട്ടക്കാർ ശെമ്മാശ്ശന്മാർ എന്നിവർ തമ്മിലുള്ള വീതത്തെ പററിയും കോട്ടയം, അങ്കമാലി മുതലായ ഇടവകകളിലുള്ള പല മാന്യന്മാരുടെയും ഉത്സാഹത്താലും കാലംചെയ്തു നി. വ. ദി. ശ്രീ. മാർ പൌലോസു അത്താനാസ്യോസു മെത്രാപ്പോലിത്താ തിരുമനസ്സിലെ അനുമതിയോടു കൂടിയും പുസ്തകരൂപേണ അച്ചടിപ്പിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ളതുപോലെ പൊതുവെ ഒരു ന്യായമായ നിയമം തെക്കുള്ള എല്ലാ പള്ളികളിലെയും പ്രതിപുരുഷന്മാർ ഏതെങ്കിലും ഒരുസ്ഥലത്തു കൂടി നിശ്ച

യിച്ചു വല്ല്യതിരുമേനിയുടെ അനുമതിയോടു കൂടെ അതിനെ പാസ്സാക്കി നടപ്പിൽ വരുത്തിയാൽ ഇപ്പോൾ തെക്കൻദിക്കുകളിൽ പല സ്ഥലങ്ങളിലും ഉണ്ടായികൊണ്ടിരിക്കുന്ന അനാവശ്യ തൎക്കങ്ങൾക്കും വാദങ്ങൾക്കും ഒരു ശരിയായ ശമനം ഉണ്ടാകുമെന്നുള്ളതിന യാതൊരു സന്ദേഹവുമില്ലാ. പള്ളിക്കും പട്ടക്കാൎക്കും ജനങ്ങൾക്കും ദോഷമില്ലാത്ത നിലയിൽ പൊതുവെ ഒരു നിയമം ഉണ്ടായാൽ കൊള്ളാമെന്നു എൻെറ ചില മാന്യസ്നേഹിതന്മാരും ചെപ്പാട്ടു പള്ളിക്കാരിൽ ചിലരും ഇതിനു മുമ്പ് പല അവസരങ്ങളിലായി എന്നോടു പറഞ്ഞിട്ടുണ്ടു. എന്നാൽ എൻെറ ഈ അഭിപ്രായം തല്ക്കാലം നടപ്പിൽ വരുത്തേണ്ടതോ അല്ലയൊ എന്നുള്ളതിനെപ്പററിയും ആവശ്യമെന്നിരുന്നാൽ അതിനുള്ള നിവൃത്തിമാൎഗ്ഗങ്ങളെ സംബന്ധിച്ചും തെക്കൻ ഇടവകകളിലുള്ള സമുദായ ക്ഷേമത്തെ ആഗ്രഹിക്കുന്നവരായ ബ: പട്ടക്കാരുടെയും മാന്യന്മാരായ പല ഇടവകജനങ്ങളുടെയും അഭിപ്രായങ്ങൾ അറിവാനായി കാത്തിരിക്കുന്നതു കൂടാതെ ഈ വിഷയത്തിൽ മാർ ഡൈനെഷ്യസ് സിമ്മനാരി പ്രിൻസിപ്പാൾ ദിവ്യശ്രീ. പി. ററി. ഗീവറുഗീസ് ശെമ്മാശൻ എം. ഏ. അവർകൾ പ്രത്യേകം ഉത്സാഹിക്കുമെന്നു വിശ്വസിക്കുയും ചെയ്യുന്നു.

പി. ജി. ഇടിച്ചാണ്ടി കത്തനാർ.

---

## നവീകരണക്കാരുടെ ഉണർവ്വിൻെറ ഫലം.

പ്രിയ പത്രാധിപരവർകളെ, താങ്കൾക്കു സലാം.

തുള്ളക്കാരൻ മാമ്മൻെറ അരങ്ങേററമായ ചാട്ടവും തുള്ളലും കൂടാതെ സ്വൎഗ്ഗരാജ്യത്തിലേക്കു പ്രവേശിപ്പാൻ യാതൊരു ഗത്യന്തരവുമില്ലെന്നു ശഠിച്ചുകൊണ്ടു നടന്ന നവീകരണബോധകന്മാരുടെയും കൊച്ചുപദേശിമാരുടെയും അഭിനയത്തിൻെറ ഫലം വിശ്വാസികളുടെ സ്ഥിരതയ്ക്കും അവിശ്വാസികളുടെ ലജ്ജയ്ക്കും വേണ്ടി താങ്കളുടെ പത്രത്തിൻെറ പുറങ്കടലാസിലെങ്കിലും പ്രസിദ്ധം ചെയ്യണമെന്നു അപേക്ഷ.

നിരണം പടിഞ്ഞാറുഭാഗത്തുള്ള ചെററുകുഴി പള്ളിയിൽവച്ചു ഈ കഴിഞ്ഞ കുംഭം വ-ാം- നടത്തിയ വിവാഹമഹോത്സവസമയം ആ പള്ളിയിലെ വികാരിപ്പട്ടക്കാരനും ഒരു മണവാളച്ചെറുക്കനും തമ്മിലുണ്ടായ രസകരമായ ഒരു സംവാദത്തെക്കുറിച്ചു തന്നെ ആദ്യമായി വിവരിക്കാം. ഈ പള്ളിയിൽ ഉൾപ്പെട്ട ചൂട്ടമാലി മുറിയിൽ ഉള്ള ഒരു പെണ്ണിനെ പുത്തൻകാവു കാരൻ ഒരു നവീകരണയുവാവിനെക്കൊണ്ടു വിവാഹം കഴിപ്പാൻ പറഞ്ഞു നിശ്ചയിച്ചിരുന്ന ദിവസമായിരുന്നു മുൻ വിവരിച്ചിരിക്കുന്ന കുംഭം വ-ാം-

എന്നാൽ കരുണാവാരിധിയായിരിക്കുന്ന സൎവ്വശക്തന്റെ തങ്കകുമാരന്റെ കുരിശുമരണത്താൽ സൎവ്വലോകത്തിന്റെയും പാപത്തെ നീക്കിക്കളഞ്ഞ ദിവ്യകുഞ്ഞാടിന്റെ സ്മരണക്കായി വിശുദ്ധ സ്ലീബായുടെ അടയാളം വരക്കണമെന്നുള്ളത് അപ്പോസ്തോലികസഭയുടെ ഐകകണ്ഠ്യേനയുള്ള ആചാരമാണെന്നുള്ളതു നിൎവ്വിചാരമാണല്ലൊ. എന്നാൽ സ്വമാതാവായ സുറിയാനി സഭയുടെ കാതലായ വിശ്വാസത്തിനു ഇതരന്മാരായിട്ടാണ് നവീകരണക്കാരുടെ ഏതല്ലൊ ലജ്ജ്വിതത്തിന്റെ പരിണാമമെന്നിരുന്നാലും മുൻനടപടിയുടെ ശൂന്യശിഷ്ടമായ ചില ഉഛിഷ്ടങ്ങളിന്മേൽ ആശ്രയിച്ചുനിൽക്കുന്ന വയോധികന്മാരായ ചില പട്ടക്കാരും മറ്റു ചില മാന്യന്മാരും നവീകരണസമുദായത്തിൽ തന്നെ ഉണ്ടെന്നുള്ള കാൎയ്യം പ്രത്യേകം പ്രസ്താവയോഗ്യമാണ്. പ്രസ്തുത ചില ഉഛിഷ്ടങ്ങളായ കുരിശുവര മുതലായ സംഗതികളിന്മേൽ ബലമായി ആശ്രയിച്ചു നിൽക്കുന്നവരിൽ ഒരാളാണ് ടി. പള്ളിയിലെ വികാരിയായ പട്ടമുക്കിൽ യാക്കോബുകത്തനാരവർകൾ. വിവാഹസമയം കുരിശുവരക്കണമെന്ന പട്ടക്കാരൻ വധൂവരന്മാരോടു ആവശ്യപ്പെട്ടപ്പോൾ "കൎത്താവായ യേശുക്രിസ്തുവിനെ എന്റെ ഉള്ളത്തിൽ കൈക്കൊണ്ടിരിക്കകൊണ്ടു ഇനിക്കു കുരിശു വരപ്പാൻ ആവശ്യമില്ലെന്നും തന്നിമിത്തം പ്രസ്തുത സംഗതിയുടെ ഗുരുലഘുത്വത്തെ സംബന്ധിച്ചു ന്യായാനുസരണം പ്രത്യക്ഷീകരിക്കാതെ ഇരിക്കുന്നകാലത്തോളം അസംഭവ്യങ്ങളാണെന്നും" ഉള്ള ഒരു പ്രതിഉത്തരമാണ് നമ്മുടെ വരനിൽ നിന്നും പുറപ്പെട്ടതു. തൽക്ഷണം സന്താപംകൊണ്ടും കോപംകൊണ്ടും നിറഞ്ഞവനായ പട്ടക്കാരൻ "അനുസരണം ബലിയെക്കാളും ചെവികൊള്ളുന്നതു മുട്ടാടുകളുടെ കൊഴുപ്പിനെക്കാളും നല്ലതാണെന്നും, ഒരു സത്യക്രിസ്ത്യാനിയിൽ മുന്നമെ സ്ഫുരിക്കേണ്ടതു അനുസരണമാണെന്നും, കണ്ടുവിശ്വസിക്കയെന്നുള്ളതു ഹിന്തുമതം മുതലായ അന്യമതസിദ്ധാന്തമാണെന്നും, കാണാതെ വിശ്വസിക്കയാണ് ക്രിസ്തുസഭയുടെ കാതലായ വിശ്വാസത്തിന്റെ പരമരഹസ്യമെന്നു, ഇതിനു ഇതരനായിട്ടു ജീവിക്കുന്നവൻ സത്യക്രിസ്ത്യാനിയല്ലെന്നും അവനിൽ വിവാഹം മുതലായ ക്രൂദാശകൾ നിവൎത്തിക്കുന്നതു വേദാനുസരണമല്ലെന്നും ആയതുകൊണ്ടു കുരിശുവരക്കേണ്ടതു ഒരു സത്യക്രിസ്ത്യാനിയുടെ അനേകകൎത്തവ്യകൎമ്മങ്ങളിൽ ഒന്നാകയാൽ അത്യന്താപേക്ഷിതമാണെന്നു" ഇങ്ങിനെ പട്ടക്കാരനും മണവാളനുമായി അനേകം വാദപ്രതിവാദങ്ങൾ നടക്കയും മറ്റും ചെയ്തു എങ്കിലും വരൻ ഇതിൽ അശേഷം വഴിപ്പെടാതെ വാദം മുൻപോട്ടു കൊണ്ടുപോകുന്നതിനാണ് ഒരുങ്ങിയതു. തദവസരത്തിൽ വേറെ ചില അടിയന്തിരങ്ങൾക്കു പോക മുതലായ കൃത്യാന്തര ബാഹുല്യനിമിത്തം ഇനിക്ക അശേഷം താമ

സിക്കുന്നതിനു തരമില്ലെന്നും കുരിശു വരയ്ക്കുന്നതിനു വിസമ്മതമില്ലാത്തവരുടെ വിവാഹം നടക്കട്ടെ എന്നും പ്രസ്തുത യുവാവിനു കുരിശു വരയ്ക്കുന്നതിനു നല്ല മനസ്സാകുമ്പോൾ ആളയച്ചാൽ ഞാൻ വന്നു വിവാഹക്രൂദാശ നിവൃത്തിക്കാമെന്നും അല്ലെങ്കിൽ അസാദ്ധ്യമാണെന്നും പറഞ്ഞു പട്ടക്കാരൻ കമ്പി നീട്ടുന്നതിനായി ഭാവിച്ചപ്പോൾ മററു ചിലരുടെ നിർബ്ബന്ധംകൊണ്ടും വന്ന കാര്യം വിഫലീകൃതമായിപ്പോകുമല്ലോ എന്നുള്ള മനശ്ചാഞ്ചല്യം നിമിത്തവും ഒരു വിധത്തിൽ കുരിശു വരച്ച കല്യാണവും കഴിഞ്ഞു പിരികയാണു ചെയ്തതു. എന്റെ സാറേ! പാശ്ചാത്യപരിഷ്കാരങ്ങളുടെയും ദിവ്യ അറിവുകളുടെയും പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്ന ഇരുപതാം നൂററാണ്ടിന്റെ ഈ ഘട്ടത്തിൽ വേദാനുസരണമല്ലാത്ത ഈ വിധം നടവടിപ്പിശകുകൾ ആദരണീയങ്ങളും അനുഭവഗോചരങ്ങളുമാകിത്തീക്കുന്നതു പുഞ്ചമണ്ണിൽ മാമ്മന്റെയും അനുചരന്മാരുടെയും അഭിനയ ചാതുയ്യത്തിന്റെ ഫലപ്രാപ്തിയല്ലാതെ എന്താണു. ഇതു കൂടാതെയും നിരണം, ഇടതൊ, മേപ്പാടം, തലവടി, മേപ്രാ മുതലായ താരകാധിപരുടെ വസതിക്കുചുററുമുള്ള നവീകരണ ഇടവകകളിൽ നടന്നുവരുന്ന കുപ്രസിദ്ധങ്ങളായ സംഗതികളെ ഓരോന്നായി വിചിന്തനം ചെയ്യുന്നതിൽ വച്ചുള്ള ലിഖിതദൈഘ്യത്തെ ഭയന്നു അടുത്ത ലക്കങ്ങളിൽ ആകാമെന്നു സമാധാനിക്കുന്നു

എന്റെ സാറെ മുമ്പൊരവസരത്തിൽ നമ്മുടെ കുട്ടിപത്രാധിപർ തിരുവല്ലായിൽ ഉള്ള ഒരു സാധുവായ നവീകരണപ്പട്ടക്കാരന്റെ അടുക്കൽ ചെന്നു കുരിശു വരയ്ക്കുന്നതു വേദാനുസരണമല്ലെന്നും ആയതുകൊണ്ടു അപ്രകാരം ചെയ്യേണ്ട ആവശ്യകതയില്ലെന്നുംമററും വാദിച്ചപ്പോൾ അദ്ദേഹം മുറിപ്പത്തൽ പ്രയോഗിക്കുന്നതിനു ഭാവിച്ച സമയം ഓടി പമ്പ കടന്നു എന്നു പി. കെ. കൊച്ചുമത്തായി മുൻ ഒരു ലക്കം പത്രികയിൽ എഴുതിയിരുന്നതുപോലെയല്ലയൊ ഇപ്പോൾ പുത്തൻകാവുകാരൻ യുവാവിനു പററിയതും. ഈയാൾ നമ്മുടെ താരകാധിപരുടെ കനിഷ്ഠസഹോദരനാണെന്നു നിശ്ശങ്കം അഭിപ്രായപ്പെടുന്നതിൽ യാതൊരു പക്ഷാന്തരവുമില്ലല്ലൊ. ഒരു മുറിവാലൻ കുറുക്കൻ രാജ്യത്തുള്ള കുറുക്കന്മാരെയെല്ലാം മുറിവാലന്മാരാക്കിത്തീക്കുവാൻ ശ്രമിക്കുന്നതുപോലെ നമ്മുടെ താരകാധിപരുടെ അശ്രാന്തപരിശ്രമത്തിന്റെ ഫലമല്ലയൊ സമുദായത്തിൽ ഈ വിധം അപമര്യാദകൾ തഴച്ചു വളരുന്നതിന്റെ കാരണം.

എന്റെ സാറേ! നവീകരണമെത്രാന്മാരുടെ ഉപദേശം ഒന്നു, വികാരിജനറാളിന്റെ വേറൊന്നു, സുവിശേഷസംഘസിക്രട്ടറിയുടെ മറെറാന്നു, കുട്ടിപത്രാധിപരുടെ നാലാമതൊന്നു, താരകാധി

പരുടെ വേറൊന്നു, സുവിശേഷപ്രസംഗിയായ കെ. എൻ. ദാനിയേലിൻെറ മറെറാന്നു എന്നുവേണ്ടാ ഓരോരുത്തക്കും ഓരോരൊ അഭിപ്രായവും ഉപദേശവുമാണെന്നു താങ്കൾ പല അവസരങ്ങളിലും പറഞ്ഞിട്ടുള്ളതിനെ അത്ര വകവച്ചിട്ടില്ലായിരുന്നു എന്നുവരികിലും ഇപ്പോഴാണല്ലൊ സംഗതിയുടെ വാസ്തവം ബോധപ്പെട്ടുതുടങ്ങിയതു. ഇതൊന്നും നമ്മുടെ താരകാധിപർ അറിയാത്തതു എന്തൊരത്ഭുതമാണ്. അദ്ദേഹത്തിൻെറ ആസ്ഥാനമായ തിരുവല്ലായുമായി രണ്ടുമൂന്നു മൈൽമാത്രം അകലമുള്ളതും സാധാരണ വരത്തുപോക്കുള്ളതുമായ നിരണം പടിഞ്ഞാറുഭാഗത്തു നടന്ന ഒരു ഗൌരവ സംഗതിയെപ്പറ്റി പത്തുനാല്പതു ദിവസമായാറെയും അറിയാതെയിരിക്കുന്നതു "വലിയ മത്സ്യം വരുമ്പോൾ മടയ്ക്കൽ ഇരിക്കുന്ന പൊട്ടമുണ്ടി കണ്ണടച്ചുകളയു"ന്നതുപോലെയല്ലയൊ നവീകരണക്കാരുടെ ഗൌരവതരങ്ങളായ നടവടിപ്പിശകുകളെ കേൾക്കുമ്പോൾ നമ്മുടെ താരകാധിപർ കണ്ണടച്ചുകളയുന്നതു. സർവ്വാംഗം വ്രണംകൊണ്ടു നിറഞ്ഞ ദേഹമായ നവീകരണക്കാരെ അശേഷം ഗൌനിക്കാതെ യാക്കോബായക്കാരുടെ ദേഹത്തേൽ വല്ല ചുണങ്ങൊ, മറുകൊ ഉണ്ടോ എന്നു നോക്കുന്ന നമ്മുടെ താരകാധിപരുടെ ശ്രദ്ധാഗതിയും തുമ്പുകേടും ദൈന്യമാണെന്നു പാത്രിയർക്കാസ്ഥാനത്തെ സംബന്ധിച്ചുള്ള വാദത്തിൽ കേ. എം. സി. എഴുതിയിരുന്നതുപോലെ നവീകരണക്കാരുടെ കുപ്രസിദ്ധങ്ങളായ കുററങ്ങളെ വിസ്മരിക്കയും പേപിടിച്ച കുറുക്കനെപ്പോലെ ഓടിനടന്നു യാക്കോബായക്കാരുടെമേൽ അകാരണമായ അപവാദം ആരോപിപ്പാൻ ശ്രമിക്കയും ചെയ്യുന്നതു സുവിശേഷപ്രസംഗിയായ മിസ്റ്റർ കെ. എൻ. ദാനിയേലിനു വിഹിതമൊ? ശേഷം അടുത്തതിൽ.

എന്നു ഒരു സാക്ഷാൽ യാക്കോബായക്കാരൻ

---

## നവീകരണ മേല്പട്ടസ്ഥാനവും താരകയും.

നവീകരണത്തിൽ ഉണ്ടെന്നു പറയുന്ന മേല്പട്ടസ്ഥാനത്തിൻെറ സാധുത്വം തെളിയിക്കാമെന്നു താരക ഭാവിച്ചുംകൊണ്ടു കഴമ്പായ വാദവിഷയത്തിൽ പ്രവേശിക്കാതെ അതുമിതും പറഞ്ഞു പത്രം മിനക്കെടുത്തിവരുന്നതിൽ ആശ്ചര്യപ്പെടുകയല്ലാതെ ഗത്യന്തരമില്ല, ഇങ്ങനെ സമയവും പത്രസ്ഥലവും കളഞ്ഞാൽ സ്ഥാനം ശരിയായിക്കൊള്ളുമെന്നായിരിക്കും ഞങ്ങളുടെ സഹജീവി വിചാരിച്ചിരിക്കുന്നതു. തരക്കേടില്ല, തട്ടാമുട്ടികൊണ്ടു മെത്രാസ്ഥാനം ഉറപ്പിക്കാമെന്നു വിചാരിച്ചാൽ സ്ഥാനം ഉറയ്ക്കുമെന്നു തോന്നുന്നില്ല. സ്ഥാനന്യൂനതയ്ക്കു പല കാരണങ്ങളും അടിസ്ഥാനങ്ങളും പലരിൽ നിന്നു പുറപ്പെട്ടിട്ടുള്ളതെല്ലാം കഴിഞ്ഞ പത്രികയിൽ ഞങ്ങൾ എടുത്തു പറഞ്ഞിട്ടുണ്ടു. അവയിൽ ഓരോന്നിനെയും എടുത്തു തെളിയിച്ചു ബഹുജനബോദ്ധ്യം വരുത്തുന്നതുവരെ നവീകരണസ്ഥാനം ദുർബ്ബലമായിരിക്കയെ ഉള്ളു. താരക തൻെറമേല്പട്ടക്കാരായി സ്വീകരിച്ചിരിക്കുന്നവരുടെ സ്ഥാനത്തി

ന്റെ പൂർണ്ണതയെ തെളിയിക്കാൻ തയ്യാറുണ്ടെങ്കിൽ അതിനു നാനാഭാഗങ്ങളിൽനിന്നും പുറപ്പെടുവിച്ചിട്ടുള്ള ആക്ഷേപങ്ങൾക്കു സമാധാനം പറയണം. സ്ഥാനത്തിന്റെ ന്യൂനതയെ എടുത്തു വാദിക്കുന്നവർ തമ്മിൽ അഭിപ്രായഭേദമുണ്ടെന്നും അതിനു പത്രിക സമാധാനം പറഞ്ഞെങ്കിൽ മാത്രമെ താരകയ്ക്കു മുമ്പോട്ടു പോകാൻ മനസ്സുള്ളു എന്നും പറഞ്ഞുകൊണ്ടു തർക്കത്തിൽ പ്രവേശിക്കാതെ ജയഘോഷം നടിക്കണമെന്നാണു താരകയുടെ ആന്തരം. ഈ ഭാഗം വായിച്ചിട്ടു താരകാധിപർ ഈയിടെ വേറൊരു ലോകത്തിൽനിന്നുവന്നയാളാണോ എന്നു തോന്നിപ്പോകുന്നു. ഈയിടെ ഒരു സിവിൽ കോടതിയിൽ കാര്യവശാൽ ചെന്നപ്പോൾ ഒരു കേസിന്റെ വാദം ഞങ്ങൾ കേൾക്കയുണ്ടായി. ഒരു വസ്തു ഒഴിപ്പിച്ചു കിട്ടണമെന്നു വാദിയുടെ അന്യായം. വാദിക്കു വസ്തുവിന്മേൽ യാതൊരവകാശവും ഇല്ലെന്നും ഉണ്ടായിരുന്നാൽ അതു കാലഹരണമായിപ്പോയി എന്നും പ്രതിയുടെ തർക്കം. താരകയുടെ അഭിപ്രായപ്രകാരം കേസു വിസ്തരിക്കാൻ ആവശ്യമില്ല, വാദിക്കു വസ്തുവിന്മേൽ അവകാശമില്ലെന്നു പത്രികയിൽ ഒരു ഭാഗത്തും അവകാശമുണ്ടെങ്കിൽ കാലഹരണപ്പെട്ടുപോയി എന്നു വേറൊരുഭാഗത്തും അന്യോന്യ വിരോധമായി തർക്കിക്കുന്നു. താരകാധിപർ വാദി വക്കീലായിരുന്നെങ്കിൽ വാദിയുടെ ന്യൂനത ഏതിലാണെന്നു പ്രതി "തീരുമാനമായി പറയണം" അല്ലാത്തപക്ഷം അന്യായം സ്വീകാര്യമല്ല, എന്നു തർക്കിക്കയും ജഡ്ജിയുടെ രണ്ടാട്ടു വാങ്ങി പോക്കററിൽ ഇട്ടുംകൊണ്ടു ഇറങ്ങിപോകയും ചെയ്യേണ്ടിവന്നേനെ. പക്ഷെ, ആ കേസിലെ വാദി വക്കീൽ ലാ പഠിച്ചവനായിരുന്നതുകൊണ്ടു പ്രതിയുടെ എല്ലാ തർക്കങ്ങൾക്കും തെളിവു കൊടുക്കയാണു ചെയ്തതു.

മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനസംഗതിയിലും തർക്കം ഇതുതന്നെയാണു. ആരംഭത്തിലെ സ്ഥാനം അസാധുവാണെന്നൊരുതർക്കം. അല്ലെങ്കിൽ മുടക്കുമുതൽ അസാധുവാണെന്നു വേറൊരുതർക്കം. പത്രാധിപരുടെ നിലയിൽ രണ്ടും ഞങ്ങൾ എടുത്തു പ്രയോഗിക്കുന്നു. എതുവാദമുണ്ടെങ്കിൽ രണ്ടും തെളിയിക്കേണ്ട ചുമതല താരകയ്ക്കുണ്ടു. മനസ്സുണ്ടെങ്കിൽ തെളിയിക്കട്ടെ. അല്ലെങ്കിൽ പിൻമാറട്ടെ എന്നല്ലാതെ മറെറാന്നും വിചാരബുദ്ധിയുള്ളവർക്കു പറവാൻ ന്യായമില്ല.

ഈ കാര്യത്തിൽ ഇടവകപ്പത്രിക തീരുമാനം പറയണം എന്നു താരക ചോദിക്കുന്നതു എന്തു ന്യായത്തിന്മേൽ ആണെന്നു മനസ്സിലാകുന്നില്ല. ഒരു പത്രാധിപർക്കു തന്റെ കൈവശം വരുന്ന കടലാസുകളിൽ കാണുന്ന സംഗതികളെ വായിച്ചു അഭിപ്രായം പറയാനെ അവകാശമുള്ളു. കണ്ട കടലാസുകളിൽ വല്ല പിശകൊ ഭേദമൊ ഉണ്ടെങ്കിൽ അതിനു പത്രാധിപർ ഉത്തരം പറയണമെന്നുള്ള യുക്തി ഈയിടെ മദ്രാസ മെയിലിനോടു ചോദിച്ചു പഠിച്ചതാണോ എന്തൊ ഞങ്ങൾക്കറിഞ്ഞുകൂടാ. ഞങ്ങളുടെ കൈവശം വന്നിട്ടുള്ള റിക്കാട്ടുകളിൽ മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനന്യൂനതയെ കാണിക്കുന്ന പല കാരണങ്ങൾ കാണുന്നു. അവയെല്ലാം ഞങ്ങൾ എടുത്തുപറഞ്ഞിട്ടുണ്ടു. എതുവാദം ചെയ്യണമെന്നു താരകയ്ക്കു ആഗ്രഹമുണ്ടെങ്കിൽ അവയെല്ലാം സമാധാനം പറയേണ്ട ചുമതലയുണ്ടു. മനസ്സുണ്ടെങ്കിൽ പറയട്ടെ എന്നുമാത്രം ഞങ്ങൾ ആവശ്യപ്പെടുന്നു.

ഇപ്രകാരമല്ലാതെ അതുമിതും പറഞ്ഞു സമയം ദുർവ്യയം ചെയ്യുന്ന സൂത്രങ്ങൾ എന്തെല്ലാം താരക കൊണ്ടുവന്നാലും അതിൽ ഒന്നിനും ഞങ്ങൾ ഉത്തരം പറവാൻ നിശ്ചയിച്ചിട്ടില്ലെന്നു ഇതിനാൽ താരകയെ അറിയിച്ചിരിക്കുന്നു.

ഞങ്ങളുടെ ഒടുവിലത്തെ വാചകം അടുത്ത താരകയിൽ ആധാരമാക്കികൊണ്ടു പത്രിക മടുത്തുപോയി എന്നു താരക വമ്പു പറഞ്ഞുകൊള്ളുമെന്നു ഞങ്ങൾക്കറിയാം. അതുകൊണ്ടു സ്ഥാനം സ്ഥിരപ്പെടുമെങ്കിൽ തന്നെത്താൻ സമാധാനപ്പെടാമെന്നല്ലാതെ ഫലമില്ല.

---

## പ്രസംഗം (നാവ്)

നിങ്ങളിൽ ഒരുത്തൻ ദൈവഭക്തിയുള്ളവൻ എന്നു നിരൂപിക്കയും തന്റെ നാവിനു കടിഞ്ഞാണിടാതെ തന്റെ ഹൃദയത്തെ വഞ്ചിക്കയും ചെയ്യുന്നു എങ്കിൽ അവന്റെ ദൈവഭക്തി വ്യർത്ഥം ആകുന്നു. (യക്കോബു ൧: ൨൬)

കർമ്മപാപോല്പാദന വഴികൾ നാലു ആകുന്നു. വിചാരം, സംസാരം, പ്രവൃത്തി, ഉപേക്ഷ ഇവകൾതന്നെ. ഇവയിൽ സംസാരത്തെസംബന്ധിച്ചാകുന്നു ഇവിടെ പറയുവാൻ പോകുന്നതു.

നീ കുല ചെയ്യരുതു എന്നു ന്യായപ്രമാണം പറയുന്നു. എന്നാൽ തന്റെ സഹോദരനോടു നിസ്സാരൻ എന്നു പറഞ്ഞാലൊ ന്യായാധിപസംഘത്തിനു അർഹനാകും. മൂഢാ എന്നുപറഞ്ഞാലൊ അഗ്നിനരകത്തിനു അർഹനാകും എന്നു മിശിഹാ കല്പിക്കുന്നു. (മത്തായി ൫: ൨൨) ആകയാൽ മനുഷ്യൻ പറയുന്ന ഏതു നിസ്സാരവാക്കിനും ന്യായവിധിനാളിൽ കണക്കുബോധിപ്പിക്കേണ്ടിവരും. എന്തുകൊണ്ടെന്നാൽ നിന്റെ വാക്കുകളാൽ നീതിമാനാക്കപ്പെടുകയും നിന്റെ വാക്കുകളാൽ കുററം വിധിക്കപ്പെടുകയും ചെയ്യും. (മത്താ: ൧൨: ൩൬, ൩൭)

ഒരു ക്രിസ്ത്യാനിയുടെ നാവു ഏതുപ്രകാരം സൂക്ഷിക്കപ്പെടണമെന്നു വിശുദ്ധ വേദം ഇവിടെ വ്യക്തമായി പഠിപ്പിക്കുന്നു. എന്നാൽ ജനങ്ങൾക്കു ഉപദേശിക്കുന്ന ഒരുവൻ ആയിരുന്നാൽ അവന്റെ സംസാരം മററുള്ളവക്കു ദൃഷ്ടാന്തമായിരിക്കേണ്ടുന്നതിനു യാതൊരു വിധത്തിലും തെററിക്കൂടാത്തതാകുന്നു. എന്തെന്നാൽ കേൾക്കുന്നവനു കൃപ ലഭിക്കേണ്ടുന്നതിനു ആവശ്യം പോലെ ഗ്രഹനിമ്മാണത്തിനായി നല്ല വാക്കല്ലാതെ ആകാത്തതു ഒന്നും നിന്റെ വായിൽ നിന്നു പുറപ്പെടരുതു (എഫെ. ൪: ൨൯) എന്നു ശുദ്ധ പൌലൂസ ഗുണദോഷിക്കുന്നു.

ശുദ്ധ: യക്കോബിന്റെ ലേഖനം മൂന്നാം അദ്ധ്യായത്തിൽ അധികഭാഗവും നാവിനെ സംബന്ധിച്ച ഗുണദോഷങ്ങൾക്കായി ചിലവിട്ടിരിക്കുന്നു. അവിടെയും ഉപദേഷ്ടാക്കളെ സംബന്ധിച്ചു വളരെ കശനമായി പഠിപ്പിക്കുന്നു. നാവിനെ അടക്കുന്നവൻ ശരീരത്തെ കടിഞ്ഞാണിട്ടു നടത്തുവാൻ ശക്തനായ തികഞ്ഞ പുരുഷൻ ആകുന്നു. (യാക്കോ. ൩: ൨) കുറഞ്ഞ തീയ് വലിയ വനത്തെ നശിപ്പിക്കുന്നപ്രകാരം ചെറിയ അംഗമായ നാവ് വളരെ വമ്പു പറകയും ശരീരത്തെ മുഴുവൻ മലിനമാക്കി ആയുസ്സിന്റെ ചക്രത്തിനു തീ കൊളുത്തുകയും ചെയ്യുന്നു. നാവിനെ മനുഷ്യക്കു മരുക്കുവാൻ പ്രയാസം, അതു ദോഷവും മരണകരമായ വിഷവും നിറഞ്ഞതു ആകുന്നു. ഒരു വായിൽനിന്നു തന്നെ സ്തോത്രവും ശാപവും പുറപ്പെടുന്നു.

പിന്നെയും ചിലർ ക്രിസ്തുവിനെ അസൂയയും പിണക്കവും നിമിത്തം പ്രസംഗിക്കുന്നു (ഫിലി: ൧: ൧൫) എന്നും ശാഠ്യത്താലൊ ദുരഭിമാനത്താലൊ ഒന്നും ചെയ്യരുതു എന്നും (൨: ൩) എഴുതപ്പെട്ടിരിക്കുന്നു. അതിനാൽ അശുദ്ധ നാവുള്ളവനായി കൎത്താവിനെ പ്രസംഗിക്കുന്നവന്റെ ജ്ഞാനം ഉയരത്തിൽനിന്നുള്ളതല്ല. ഉയരത്തിൽനിന്നുള്ള ജ്ഞാനം നിൎമ്മലതയും സമാധാനവും ശാന്തതയുമുള്ളതാകുന്നു (യാക്കോ: ൩: ൧൭) ആയതുകൊണ്ടു എല്ലാ അഴുക്കും ദുഷ്ടതയുടെ ആധിക്യവും നാം വിട്ടുകളയണം. (൧: ൨൧) പകല്ക്കാലത്തു എന്നപോലെ മൎയ്യാദയായി നടക്കണം. പിണക്കത്തിലും അസൂയയിലുമല്ല (റോമ: ൧൩. ൧൩) നാം അന്യോന്യം ദുഷിക്കരുതു. (യാക്കോ. ൪: ൧൧) സകല കൈപ്പും കോപവും ക്രോധവും കലമ്പലും ദൂഷണവും ഈൎഷ്യയും നീക്കിക്കളയണം. (എഫെ. ൪: ൩൧) നാം സകല ദുഷ്ടതയും അസൂയയും നീക്കിക്കളഞ്ഞവരായി (൧ പത്രൊ. ൨: ൧) ചതിമോഹങ്ങളാൽ വഷളായി പോകുന്ന പഴയ മനുഷ്യനെ ഉപേക്ഷിച്ചുകളഞ്ഞവരായി (എഫെ. ൪: ൨൨) കോപം...വായിൽ നിന്നുള്ള ദുർഭാഷണം ദൂഷണം ഇവ ഒക്കയും വിട്ടുകളഞ്ഞവരായി (കോലൊ. ൩: ൮) വിധിക്കപ്പെടാതെ ഇരിപ്പാൻ പിറുപിറുക്കാത്തവരായി (യാക്കോ. ൫: ൯. ൧ പത്രൊ. ൪: ൯) ചീത്തത്തരം പൊട്ടച്ചൊൽ കളിവാക്കു ഇവ ഒന്നും സംസാരിക്കാത്തവരായി (എഫെ. ൫: ൪) വെളിച്ചത്തിന്റെ മക്കളായി ക്രിസ്തുവിന്റെ പിന്നടികളിൽ നടക്കണം.

ഇങ്ങനെ വേദപുസ്തകത്തിൽ അനേകസ്ഥലങ്ങളിൽ നാവിനെ അടക്കണമെന്നും നാവു ദുഷി പറയുന്നതു ഹൃദയത്തിന്റെ പൂൎണ്ണതയിൽനിന്നു വരുന്നതാണെന്നും പറഞ്ഞിരിക്കുന്നു. ഇങ്ങനെയുള്ളവർ അനീതിയും, അസൂയയും, പിണക്കവും, ദുശ്ശീലവും നിറഞ്ഞവർ ആകുന്നു. എന്തുകൊണ്ടെന്നാൽ ഹൃദയം നിറഞ്ഞു കവിയുന്നതിൽനിന്നല്ലൊ വായ് സംസാരിക്കുന്നതു. (മത്താ. ൧൨: ൩൪, ലൂക്കൊ. ൬: ൪൫)

നാവിനെ സംബന്ധിച്ചു ജ്ഞാനി എന്തു പറയുന്നു എന്നു നോക്കാം. പ്രതികൂലമുള്ള വായോടെ നടക്കുന്നവൻ വഷളനും ദുഷ്ടനും ആകുന്നു. (൬: ൧൨) അവന്റെ നാവു ഛേദിക്കപ്പെടും (൧൦: ൩൧) ദുഷ്ടന്മാരുടെ വചനങ്ങൾ രക്തത്തിനായിട്ടു പതിയിരിക്കുന്നു. (൧൨: ൬) തന്റെ അധരങ്ങളുടെ ദോഷംകൊണ്ടു ദുഷ്ടൻ കുടുങ്ങപ്പെടുന്നു. (൧൨: ൧൩) കള്ളസ്സാക്ഷിക്കാരൻ വഞ്ചനയെ അറിയിക്കുന്നു. (൧൨ : ൧൭) അസത്യമുള്ള നാവു ഒരു നിമിഷത്തിന്നു മാത്രമാകുന്നു. (൧൨: ൧൯) വ്യാജമുള്ള അധരങ്ങൾ യഹോവായ്ക്കു വെറുപ്പാകുന്നു. (൧൨: ൨൨) തന്റെ അധരങ്ങളെ വിസ്താരമായി തുറക്കുന്നവന്നു പരിഭ്രമം ഉണ്ടാകും. (൧൩: ൩) അഹങ്കാരംകൊണ്ടു

തന്നെ വിവാദം ഉണ്ടാകുന്നു. (൧൩: ൧൦) ഭോഷന്റെ വായിൽ ഡംഭത്തിന്റെ വടി ഉണ്ടു. (൧൪: ൫) കള്ളസ്സാക്ഷിക്കാരൻ ഭോഷ്കുകളെ പറയും (൧൪: ൫, ൨൫) കഠിനവാക്കു കോപത്തെ ജ്വലിപ്പിക്കുന്നു. (൧൫: ൧) ഭോഷന്മാരുടെ വായ് ഭോഷത്വത്തെ പകരുന്നു. (൧൫: ൨) പരിഹാസക്കാരൻ ശാസിക്കുന്നവരെ സ്നേഹിക്കുന്നില്ല (൧൫: ൧൨) ഭോഷന്മാരുടെ വായ് ഭോഷത്വത്തെ ഭക്ഷിക്കുന്നു. (൧൫: ൧൪) ദുഷ്ടന്മാരുടെവായ് ദുഷ്കാൎയ്യങ്ങളെപകരുന്നു. (൧൫: ൨൮) വികടമുള്ളമനുഷ്യൻ വഴക്കിനെവിതെക്കുന്നു. (൧൬: ൨൮) ദോഷം ചെയ്യുന്നവൻ വ്യാജമുള്ള അധരങ്ങളെ ചെവിക്കൊള്ളുന്നു. കള്ളം പറയുന്നവൻ വഷളത്വമുള്ള നാവിനു ചെവി കൊടുക്കുന്നു. (൧൭: ൪) പരിഹസിക്കുന്നവൻ നിൎമ്മിച്ചവനെ നിന്ദിക്കുന്നു. (൧൭: ൫) ശ്രേഷ്ഠതയുള്ള സംസാരം ഭോഷനു യോഗ്യമുള്ളതല്ല. (൧൭: ൭) പ്രതികൂല നാവുള്ളവൻ ദോഷത്തിൽ അകപ്പെടുന്നു. (൧൭: ൨൦) ഭോഷന്റെ അധരങ്ങൾ വഴക്കിൽ ഉൾപ്പെടുന്നു. അവന്റെ വായ് അടികൾക്കായിട്ടു വിളിക്കുന്നു. (൧൮: ൬) ഭോഷന്റെ വായ് അവനു നാശം ആകുന്നു. അവന്റെ അധരങ്ങൾ അവന്റെ ആത്മാവിനു കണിയും ആകുന്നു. (൧൮: ൭) ഏഷണിക്കാരന്റെ വചനങ്ങൾ മുറിവുകൾപോലെ ആകുന്നു. (൧൮: ൮) ധനവാൻ കഠിനമായി ഉത്തരം പറയുന്നു. (൧൮: ൨൩) കള്ളസ്സാക്ഷിക്കാരൻ ശിക്ഷിക്കപ്പെടാതെ ഇരിക്കയില്ല. ഭോഷ്കുകളെ പറയുന്നവൻ നശിക്കും, ഭക്തികെട്ട സാക്ഷിക്കാരൻ ന്യായത്തെ പരിഹസിക്കുന്നു, ദുഷ്ടന്മാരുടെ വായ് അകൃത്യത്തെ വിഴുങ്ങുന്നു. പരിഹാസക്കാൎക്കു ന്യായവിധി ഉണ്ടു. (൧൯, ൫, ൯, ൨൮, ൨൯) വ്യാജമുള്ള നാവുകൊണ്ടു ഭണ്ഡാരങ്ങളെ സമ്പാദിക്കുന്നതു മായ ആകുന്നു. പരിഹാസക്കാരൻ ശിക്ഷിക്കപ്പെട്ടും കള്ളസ്സാക്ഷിക്കാരൻ നശിച്ചുപോകും. (൨൧: ൬, ൧൧, ൨൮) പരിഹാസക്കാരൻ ആട്ടിക്കളയപ്പെടണം (൨൨: ൧൦) ദുഷ്ടന്മാരുടെ അധരങ്ങൾ ദോഷത്തെ സംസാരിക്കുന്നു. (൨൪: ൨) ഏഷണിക്കാരന്റെ വചനങ്ങൾ മുറിവുകൾപോലെ ഇരിക്കുന്നു. (൨൬: ൨൨)

ഇപ്രകാരം ദുഷ്ടന്മാരുടെ നാവിനെക്കുറിച്ചും അവൎക്കുണ്ടാകുന്ന ശിക്ഷയെക്കുറിച്ചും കൎണ്ണാരുന്തുദങ്ങളായ അതികഠോര വചനങ്ങളെ സുഭാഷിതക്കാരൻ പറഞ്ഞിരിക്കുന്നു. നാവിനു കടിഞ്ഞാണിടാത്ത ഓരോരുത്തരുമേ! നിങ്ങൾക്കുണ്ടാകുന്ന ഭയങ്കര ശിക്ഷയെ ഓൎത്തു നാവിനു കടിഞ്ഞാണിട്ടുകൊൾക.

സംസാരത്തിൽ വിരോധികളെക്കുറിച്ചും ദൂഷ്യമായി ഒന്നും പറയരുതാത്തതാകുന്നു. എന്തെന്നാൽ സ്നേഹത്താൽ സുവിശേഷത്തിന്റെ പ്രതിവാദം ചെയ്യപ്പെടണം എന്നും (ഫിലി: ൧, ൧൬) തിന്മയ്ക്കുപകരം തിന്മ ചെയ്യരുതു എന്നും (൧ തെസ്സ: ൫. ൧൫)

ദ്ധ പൌലൂസു പറയുന്നു. നമ്മുടെ കൎത്താവിന്റെ വചനങ്ങളെക്കൂടെ കേൾപ്പിൻ. നിങ്ങളുടെ ശത്രുക്കളെ സ്നേഹിക്ക, നിങ്ങളെ വെറുക്കുന്നവരോടു നന്മ ചെയ്യു, നിങ്ങളെ ഉപദ്രവിക്കുന്നവൎക്കുവേണ്ടി പ്രാൎത്ഥിക്കുകയും ചെയ്യു. (മത്താ: ൫, ൪൪) വിശേഷിച്ചും താൻ തന്റെ ശത്രുക്കൾക്കുവേണ്ടി പ്രാൎത്ഥിച്ചു. ശത്രുക്കളെ സ്നേഹിപ്പാനായി കള്ളന്മാരുടെ ഇടയിൽ അകപ്പെട്ട ശമറിയാക്കാരന്റെ ഉപമയെയും പറഞ്ഞിരിക്കുന്നു. സഹോദരനോടു വല്ല ദ്വേഷവും ഉണ്ടെങ്കിൽ തന്റെ വഴിപാടിനെ ബലിപീഠത്തിങ്കൽ വെച്ചുംവച്ചു മുമ്പെ പോയി സഹോദരനോടു നിരപ്പാകുവാൻ പറഞ്ഞിരിക്കുന്നു. അതിനാൽ നിന്റെ ശത്രുക്കളെ സ്നേഹിക്ക, അവനു വിശക്കുന്നെങ്കിൽ ഭക്ഷണം കൊടുക്ക, ദാഹിക്കുന്നെങ്കിൽ കുടിപ്പാൻ കൊടുക്ക, (സുഭാ: ൨൫, ൨൧) യോസേപ്പു തന്റെ ശത്രുക്കളെ സ്നേഹിച്ചു. ദാവീദു തന്റെ ശത്രുവായ ശവുലിനെ സ്നേഹിച്ചു. സ്തെപ്പാനോസു തന്റെ ശത്രുക്കൾക്കുവേണ്ടി പ്രാൎത്ഥിച്ചു. നാം ശത്രുക്കളായിരുന്നപ്പോൾ ദൈവം നമ്മെ സ്നേഹിച്ചു. ആയതുകൊണ്ടു നാമും നമ്മുടെ ശത്രുക്കളോടു സ്നേഹമായി സംസാരിക്കണം.

എന്നാൽ നാവിനെ അടക്കാത്തവർ ഉപദേഷ്ടാക്കളായാൽ കേൾവിക്കാരുടെ കഥ പറയാനുമില്ലല്ലൊ. അവരുടെ നിമിത്തം ദൈവത്തിന്റെ നാമം ജാതികളാൽ ചവിട്ടപ്പെടുന്നു. (റോമ: ൨. ൨൪) ഒരു ചെറുപ്പക്കാരനായ അധികപ്രസംഗി മല്ലപ്പള്ളിൽവച്ചു, ഒരു പ്രസംഗമദ്ധ്യേ വേറെയൊരു പ്രാസംഗികനെ ക്രിസ്ത്യാനിത്വത്തിന്റെ ഗന്ധംപോലുമില്ലാത്ത സന്മാൎഗ്ഗികന്മാരിൽപോലും കേട്ടിട്ടില്ലാത്ത ആഭാസകരവും അശ്ലീലകരവും സന്മാൎഗ്ഗികനു പോലും പറയുവാൻ പാടില്ലാത്തതുമായ ദൂഷികരമായ ചീത്തവാക്കുകളെ പരസ്യമായി വിളിച്ചുപറഞ്ഞതു കേട്ട ഹിന്ദുക്കൾ ആക്ഷേപിച്ചതിനാൽ ഇത്രയും എഴുതിപ്പോയതാണു. ഈ പ്രസംഗം പ്രസ്തുത ദുഷ്പ്രാസംഗികനു വിരുദ്ധമായി പരിണമിക്കാതെ അയാളുടെ ഗുണത്തിനായി തീരുവാനും അയാൾ സൽഗുണങ്ങളിൽ വളരുവാനും പ്രാൎത്ഥനയോടുകൂടി ഇവിടെ അവസാനിപ്പിക്കുന്നു.

(ശ്ലൂദ്)

---

## ഊർശ്ലേം യാത്രക്കാർ.

പാത്രിയൎക്കീസുബാവാ തിരുമനസ്സിലെ കല്പനപ്രകാരം മേല്പട്ടസ്ഥാനത്തിലേക്കു തിരഞ്ഞെടുക്കപ്പെട്ട വ. ദി. ശ്രീ. ഗീവറുഗീസ് റമ്പാൻ അവർകളും, വ. ദി. ശ്രീ. പൌലൂസ് റമ്പാൻ അവർകളും പരിചാരങ്ങൾ സമേതം ഈ മാസം ൧൨-ാം ബുധനാഴ്ച കോട്ടയത്തു സിമ്മനാരിയിൽ നിന്നു പുറപ്പെട്ടു. ഇവരെ യാത്രയയപ്പാൻ കോട്ടയം നിവാസികളായ അനേകർ അപ്പോൾ ഹാജരു

ണ്ടായിരുന്നു. ഇവരോടുകൂടി വിശുദ്ധ പട്ടണവും കർത്താവിന്റെ കബർ മുതലായ വിശുദ്ധ സ്ഥലങ്ങളും സന്ദർശിക്കാനായി വ. ദി. ശ്രീ. പുന്നൂസ് റമ്പാൻ അവർകളും, ദി. ശ്രീ. കരോട്ടുവീട്ടിൽ യൂയാക്കിം കത്തനാർ, കോടിയാട്ടു കുറിയാക്കോസ് കത്തനാർ ഇങ്ങനെ രണ്ടു പട്ടക്കാരും നാലു ശെമ്മാശന്മാരും രണ്ടു വേലക്കാർ ഉൾപ്പെടെ നാലു അത്മേനികളും പോയിട്ടുണ്ടു. ഇവർ അടുത്ത ദിവസം എറണാകുളത്തും പിറെറദിവസം ആലുവായിലും താമസിക്കയും അപ്പോൾ പട്ടക്കാരും അത്മേനികളുമായി വടക്കൻ ഇടവകകളിൽ നിന്നും അനേകം ആളുകൾ വന്നു കണ്ടു ഇവരെ യാത്രയയക്കയും അടുത്ത തിങ്കളാഴ്ച ഇവർ ബോമ്പയിൽ എത്തുകയും ചെയ്തു. സുറിയാനി വിദ്യാൎത്ഥികളായി ബോമ്പയിൽ താമസിക്കുന്ന യുവാക്കന്മാർ മുതൽപേർ തീവണ്ടി ആപ്പീസിൽ ഹാജരായി ഇവരെ എതിരേററു കൊണ്ടുപോയി. ഇവരുടെ താമസത്തിനായി റവരണ്ടു യോർഡ എന്നു പേരായ ഒരു ഹൈചർച്ച് അംഗ്ലിയാപാദ്രി പ്രത്യേകം മുറി ഒരുക്കി കൊടുത്തിരുന്നതിനാൽ അതിൽ ഇവർ താമസിച്ചു. അടുത്ത ദിവസങ്ങളിൽ ബ്രിട്ടീഷു ഗവൎമ്മെന്റിൽനിന്നു പാസ്പോർട്ടു വാങ്ങുകയും തുൎക്കിസ്ഥാനാപതി അതിനെ സ്ഥിരീകരിച്ചു ഒപ്പു വച്ചു കൊടുക്കയും ചെയ്തു. ഇവർ കപ്പൽ കയറാൻ നിശ്ചയിച്ചിരിക്കുന്നതു ഈ മാസം ൨൦-ാം൹ ശനിയാഴ്ചയെന്നു എഴുത്തിനാൽ അറിയുന്നു. കപ്പൽ വഴിയായുള്ള ഈ പരദേശയാത്രയിൽ യാതൊരപകടവും വരാതെ ഇവർ തിരിച്ചുവന്നു കാണ്മാൻ വിശ്വാസികളെല്ലാം ഇവൎക്കായി പ്രാൎത്ഥിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു. രഹസ്യപ്രാൎത്ഥനപുസ്തകത്തിന്റെ ൧൬൧-ാം പുറത്തു "വഴിയാത്ര പോകുന്നവൎക്കു വേണ്ടിയുള്ള" പ്രത്യേക പ്രാൎത്ഥന എല്ലാവരും ദിവസേന ഉപയോഗിച്ചാൽ കൊള്ളാമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.

---

## നോട്ടീസ്.

കോട്ടയം സുറിയാനി സിമ്മനാരിയുടെ മ്ദബ്രോനൊ (മാനേജർ) ആയി എന്നെ നിയമിച്ചു കല്പന തന്നിരിക്കുന്നതിനാൽ ടി. സിമ്മനാരി വകയ്ക്കു പാട്ടം, പലിശ, പത്രവരി, പുസ്തകവില മുതലായി നെല്ലും പണവുമായ എല്ലാ സാമാനങ്ങളും പിരിക്കയും ചിലവുകൾ ചെയ്കയും സിമ്മനാരിക്കാൎയ്യാദികൾ അന്വേഷിക്കയും ചെയ്യേണ്ടു ചുമതല കല്പനപ്രകാരം ഞാൻ കയ്യേററിരിക്കുന്നു. അതിനാൽ ടി. ഇനങ്ങളിലും മററും സിമ്മനാരിയ്ക്കു അടയ്ക്കാനുള്ള മുതലുകൾ എന്റെ പേൎക്കു അയച്ചു രസീതു വാങ്ങേണ്ടതാം സിമ്മനാരി മുദ്രയും എന്റെ കയ്യൊപ്പും ഇല്ലാത്ത രേഖകൾ സ്വീകാൎയ്യമല്ലാത്തതും ആരെങ്കിലും ഇതിനു എതിരായി പ്രവൃ

തിക്കുന്നതായാൽ ആ സംഖ്യ സിമ്മനാരിയിൽനിന്നും വകവെച്ചു കൊടുക്കുന്നതല്ലാത്തതും ആണെന്നു ഇതിനാൽ പരസ്യപ്പെടുത്തുന്നു.

എന്നു മട്ടക്കൽ അലക്സന്ത്രയോസ് കത്തനാർ.

സിമ്മനാരി പ്രക്രദൊ.

കോട്ടയം
൧൦൫൯. മീനം ൨൭ാം ൹

---

## ആത്മവൈരക്കല്ല.

നവീകരണനേതാക്കന്മാരായ ആളുകളാൽ നടത്തപ്പെട്ടിട്ടുള്ള മതപീഡകളെ സംബന്ധിച്ചു കഴിഞ്ഞ പത്രികയിൽ ഏഴു ദൃഷ്ടാന്തങ്ങൾ എഴുതിയിരുന്നതിനു പ്രത്യാഖ്യാനമായി ഈ പ്രാവശ്യം താരക ചിലതെല്ലാം ജല്പിക്കുന്നുണ്ടു. "തുമ്പോണ ഒരു യാക്കോബായക്കാരനെ മാർത്തോമ്മാക്കാരൻ അന്തിക്രിസ്തു എന്നു വിളിക്കയും യാക്കോബ്യൻ ഉടനെ മറ്റെയാളുടെ തന്തയ്ക്കു ചൊല്ലുകയും മറ്റെയാൾ ഈയാളെ കടന്നു തൊഴിക്കയും ചെയ്തു" എന്നാണു പോലും താരകയ്ക്കു കിട്ടിയിട്ടുള്ള ശരിയായ അറിവു. നവീകരണക്കാരൻ യാക്കോബായക്കാരനെ അകാരണമായി അന്തിക്രിസ്തു എന്നു വിളിച്ചതു വാസ്തവമാണു. യാക്കോബ്യൻ മറ്റയാളുടെ തന്തയ്ക്കു ചൊല്ലി എന്നു പറയുന്നതു താരകാധിപർ തിരുവല്ലാ കുന്നമ്പുറത്തിരുന്നുകൊണ്ടു അടുത്തു കേട്ടതായിരിക്കാം. ഒരു വൃദ്ധൻ ക്ഷുദ്രപ്രയോഗം നടത്തിവന്നതിനെ സൂചിപ്പിച്ചപ്പോൾ ഉള്ളിൽ വിഷം കിടന്നിരുന്ന നവീകരണക്കാരനു ആ വൃദ്ധൻ തന്റെ തന്തയാണെന്നു തോന്നിപ്പോയതാണെങ്കിൽ അതു തന്തയ്ക്കു ചൊല്ലിയതാണു. പ്രസ്തുത യാക്കോബ്യന്റെ സ്വഭാവത്തെപ്പറ്റി ഈ ദേശത്തുള്ള ഹിന്ദുക്കളിൽപോലും ആരും വിപരീതമായി സാക്ഷിക്കയില്ലാ. നവീകരണപ്രധാനികളിൽ പലരും ഈ കേസിനു കഴിവുള്ള വക്രതകളെല്ലാം പ്രയോഗിച്ചു എങ്കിലും നിവൃത്തിയില്ലാതെവന്നപ്പോൾ നവീകരണക്കാരൻ ക്ഷമ ചോദിച്ചു രാജിയായിതീർന്നതാണു. നവീകരണപ്പട്ടക്കാരാൽ അടിക്കപ്പെട്ട ബ്രദർസംഘക്കാരിൽ ഒരുത്തൻ മര്യാദയെ അതിലംഘിച്ചു സംസാരിച്ചതായിട്ടും കമ്പനാട്ടെ യോഹന്നാൻ അടിച്ച പട്ടക്കാരന്റെ സഹോദരന്റെ സഹോദരപുത്രനാകയാൽ മതം പ്രമാണിച്ചു അടിപ്പാൻ നിവൃത്തിയില്ലെന്നുമാണു താരക പറയുന്നതു. രണ്ടും വാസ്തവവിരുദ്ധമാണു. അല്ലാത്തപക്ഷം ബ്രദർസംഘക്കാരെകൊണ്ടു പേരുവെച്ചു അനുകൂലമായി സാക്ഷി എഴുതിക്കട്ടെ. അയിരൂരെ സംഭവത്തിൽ ചെറുകര ഫീലിപ്പോസു കത്തനാരുടെ പേരു ഞാൻ പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്കു ഊരും പേരുമായി താരക പുറപ്പെട്ടപ്പോൾ തന്നെ കുറ്റസമ്മതം നൽകുകയാണെന്നുള്ളതു സ്വല്പം വിചാരിച്ചാൽ ബോദ്ധ്യപ്പെടുന്നതാണു. നമ്പി ഉപദേശിയുടെ പ്രസംഗത്തിൽ ആരും സംബന്ധിക്കരുതെന്നു വിരോധിച്ചതിനെപ്പറ്റി ഒന്നും പറയുന്നില്ല. ഭക്ഷണം കൊടുപ്പാൻ ഭാവിച്ച വീട്ടുകാരെ വിരോധിച്ചു എന്നുള്ളതിനു അദ്ദേഹത്തിന്റെ കുഡുംബം അതിഥിസല്ക്കാരത്തിനു കീർത്തിപ്പെട്ടതാണെന്നാണു സമാധാനം. ശേഷ് യുക്തി കുഡുംബാവസ്ഥയെപ്പറ്റി പ്രശംസിക്കുന്നതു കല്യാണം ആലോചിക്കയൊ മറ്റൊ ചെയ്യുന്ന അവസരത്തിലേക്കു മാറ്റിവയ്ക്കുയാണു നല്ലതു. അദ്ദേഹത്തിന്റെ കുഡുംബാവസ്ഥയെപ്പറ്റി വല്ലതും പറയണമെന്നു താരകാധിപർക്കു മോഹമുണ്ടെങ്കിൽ ഈ അവസരത്തിൽ ഞാൻ അതിനു തയ്യാറില്ലാ. നവീകരണനേതാക്കന്മാരുടെ അറിവോടും ആജ്ഞയോടും കൂടി ബ്രദർസംഘക്കാരോടു നടത്തിയിട്ടുള്ളതായി പറയപ്പെടുന്ന മതപീഡകൾ വാസ്തവമാണെന്നുള്ളതിനു മാന്യന്മാരും നിഷ്പക്ഷബുദ്ധികളുമായ ബ്രദർസംഘക്കാരെത്തന്നെ സാക്ഷിയാക്കുന്നതിനു ഒരുക്കമാണു. പക്ഷെ നേതാക്കന്മാർ ആരെല്ലാം ചേർന്നാലും അതൊന്നും സമുദായത്തെ തീണ്ടുകയില്ലെന്നാണു പത്രാധിപരുടെ അനുമാനം.

പത്തനംതിട്ട മജിസ്ട്രേട്ടിന്റെ അധികാരബലംകൊണ്ടല്ലായിരുന്നു എങ്കിൽ വലിയ കലാപങ്ങൾക്കു ഇടയാകത്തക്കവണ്ണം കോഴഞ്ചേരി ഇംഗ്ലീഷ സ്കൂൾ തുറന്ന ദിവസം ലഹളക്കായിട്ടു സ്വസമുദായക്കാരെ പ്രസംഗിച്ചു ഇളക്കികൊണ്ടുവന്ന നവീകരണനേതാവായ കശീശായുടെ ആത്മാവും യാക്കോബായക്കാർ വില കൊടുത്തു വാങ്ങിച്ച പുരയിടത്തെ സംബന്ധിച്ചു ദുർവ്യവഹാരങ്ങൾക്കു പ്രേരിപ്പിച്ച ആത്മാവും വികാരിജനറാൾ മുതലായവർ എതു പ്രസംഗത്തിനായി വന്നിരുന്ന അവസരത്തിൽ അവരുടെ അറിവോടുകൂടിയല്ലെന്നു ആർക്കും വാദിപ്പാൻ പാടില്ലാത്തവണ്ണം യാക്കോബ്യരുടെ പ്രസംഗശാലയിലേക്കു കല്ലും ചരലും വാരി വർഷിപ്പിച്ച ആത്മാവും ഇസ്ലാമിന്റെ ആത്മാവല്ലയൊ. നവീകരണമതം ഇസ്ലാം മതമാണെന്ന ഇനിക്കു വാദിക്കരുതൊ. നവീകരണനേതാക്കന്മാരുടെ അറിവോടും പ്രേരണയോടുംകൂടി മതസംബന്ധമായി ഈ ദേശങ്ങളിൽ നടത്തിവരുന്ന ഓരൊ മതപീഡകളേയും വർണ്ണിച്ചു പത്രസ്ഥലം അതിക്രമിക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല. സഭാനാവായ താരകയുടെ പുണ്യഭാവനകളും സമുദായപ്രധാനികളുടെ പ്രവൃത്തിവിശേഷങ്ങളും തമ്മിൽ ഇത്ര വലിയ അജഗജാന്തരം കാണുന്നതിൽ നവീകരണ സമുദായം ലജ്ജിക്കേണ്ടതാണ. യാക്കോബായക്കാർ പരമാർത്ഥബുദ്ധികളായ സുവിശേഷപ്രസംഗികളെ ഉപദ്രവിച്ചിട്ടില്ലാ. ഉപദ്രവിപ്പാൻ അനുവദിച്ചിട്ടുമില്ലാ. യാക്കോബ്യരുടെ ഇടയിൽ വേദവിപരീതങ്ങൾ പരത്തി അന്തഃഛിദ്രം ഉണ്ടാക്കാൻ വേണ്ടി മാത്രം കച്ചകെട്ടിച്ചു അയച്ചിരിക്കുന്നവരും പ്രായേണ ദുർമ്മാർഗ്ഗികളും ആയ ചിലരെ ആ കാരണങ്ങൾ പ്രമാണിച്ചു മാത്രവും തങ്ങളുടെ സ്വന്ത സ്ഥലത്തു വച്ചും വിരോധിക്കയൊ മറെറാ ഉണ്ടായിട്ടുള്ളതായിരിക്കാം. ഇതു മുഹമ്മദു മതലക്ഷണമാക്കിതീർക്കുന്ന യുക്തി കൊച്ചുപത്രാധിപരുടെ ശിരസ്സിൽ എങ്ങിനെ കയറിയെന്നുള്ളതാണ ആശ്ചര്യം.

യൂദ്.

---

## ഒരു പ്രതിവാദം.

താരകാധിപരുടെ തുടരെയുള്ള രണ്ടു പത്രങ്ങളിലെ വെല്ലുവിളിക്കെതിരായി തങ്ങൾ പ്രതിവാദം നടത്തുന്നതിനു തയാറാണെന്നു കാണിച്ചു മാർ ഗ്രീഗോറിയോസ സുവിശേഷ സംഘാംഗങ്ങളിൽ ഒരാൾ ധനുവിലെ പത്രികയിൽ ഒരു ലേഖനം എഴുതിയിരുന്നല്ലൊ. എന്നാൽ വാലും വകുപ്പും ഉള്ള സഭകൾക്കൊക്കെ തങ്ങളുടെ വിശ്വാസാചാരങ്ങൾ ഇന്നവിധത്തിലുള്ളവയാണെന്നു കാണിക്കുന്നതിനു മതസംഗതികൾ ഉണ്ടെന്നു നിഷ്പ്രയാസം ഏവർക്കും അറിയാവുന്നതാണല്ലൊ. അപ്പോസ്തോല അടിസ്ഥാനത്തിന്മേൽ പണിയിക്കപ്പെട്ടിരിക്കുന്നതാണ തങ്ങളുടെ സഭ എന്നു ഘോഷിക്കുന്ന നവീകരണക്കാർക്കു ഒരു മതസംഗതിയില്ലാതിരിക്കുന്ന സ്ഥിതിക്കു അവരോടു തർക്കിക്കുന്നതിനു മുമ്പു "പൊതുസമ്മതമുള്ള ഒരു രേഖയൊ മതസംഗതിയൊ നിശ്ചിതസമയത്തിനു പതിനഞ്ചു ദിവസത്തിനു മുമ്പു" എത്തിച്ചു തരണമെന്നാവശ്യപ്പെട്ടു. ഇതിനു മറുപടിയായി "യാക്കോബായ സഭയ്ക്കു മതസംഗതിയുണ്ടോ? അതിലെ വൈദികന്മാരുടെയും ഉപദേഷ്ടാക്കളുടെയും ഇടയിൽ ഉപദേശവിഷയങ്ങളിൽ അഭിപ്രായഭിന്നമുണ്ടോ?" എന്ന വിഷയങ്ങളെപ്പററി വാദം നടത്തുന്നതിനു താൻ തയാറാണെന്നു മകരത്തിലെ താരകയിൽ കാണുന്നു. "സത്യം കണ്ടുപിടിക്കണമെന്നാഗ്രഹിക്കുന്ന പരമാർത്ഥികളുടെ ഗുണത്തെ ഉദ്ദേശിച്ചു ഒരു പ്രതിവാദം നടത്തുന്നതിലേക്കായി യാക്കോബായക്കാരെ ക്ഷണിച്ചു എന്നു പറയുന്ന താരക ഇപ്രകാരമാണോ പരമാർത്ഥികൾക്കു ഗുണം വരുത്തുന്നതു. ഇതു മനസ്സാക്ഷിക്കു എതിരായ ഒരു പാപമല്ലെ. "രക്ഷിക്കപ്പെട്ട വിശുദ്ധന്മാരി"ൽ പോലും ഇത്തരം കാണുന്നില്ലല്ലൊ. യാക്കോബായ സഭയിൽ പതിനായിരം ഉപദേശങ്ങൾ ഉണ്ടെന്നു താരക ഘോഷിച്ചിട്ടു നവീകരണക്കാരെപ്പോലെ യാക്കോബ്യരും കുത്തഴിഞ്ഞ പുസ്തകംപോലെ ഇരിക്കുന്നു എന്നു കാണിക്കുന്നതിനു ശ്രമിക്കുന്നതിന്റെ ഫലമെല്ലാം മേലത്തെ വരിയിൽ ആയിതീരുകയെ ഉള്ളു. യാക്കോബായ സമുദായത്തിന്റെ വിശ്വാസാചാരങ്ങൾ ഇന്നവിധത്തിൽ ആണെന്നു അറിയുന്നതിനു ഒരു മാർഗ്ഗവുമില്ലാതിരിക്കുന്ന മിസ്റ്റർ ദാനിയേലിനു എന്റെ കയ്യിൽനി

ന്ന പണം ചിലവിട്ടു വിശ്വാസാചാരങ്ങൾ അടങ്ങിയിരിക്കുന്നതും വന്ദ്യ മേലദ്ധ്യക്ഷന്മാരാൽ പരിശോധിച്ചനുവദിക്കപ്പെട്ടിട്ടുള്ളതും ഒരു വന്ദ്യ പിതാവിനാൽ രചിക്കപ്പെട്ടിട്ടുള്ളതും ആയ ഒരു പുസ്തകം പത്രമുഖേന ആവശ്യപ്പെട്ടുന്നെങ്കിൽ അയച്ചുകൊടുക്കുന്നതിനു ഞാൻ സന്നദ്ധനാണു. ഇതുപോലെ നവീകരണ മേല്പട്ടക്കാരാൽ പരിശോധിച്ചനുവദിക്കപ്പെട്ടിട്ടുള്ളതും നവീകരണ സമുദായത്തിന്റെ വിശ്വാസാചാരങ്ങൾ അടങ്ങിയിരിക്കുന്നതും ആയ ഒരു പുസ്തകമൊ വേറെ രേഖയൊ അയച്ചുതന്നാൽ അതു സ്വീകരിപ്പാൻ ഞാൻ തയാറാണു.

അതിനാൽ പൊതുസമ്മതമുള്ള രേഖയെ കാണിച്ചു പ്രതിവാദം നടത്തുവാൻ നവീകരണക്കാരെ ഞങ്ങൾ ഇതുമൂലം വീണ്ടും ക്ഷണിക്കുന്നു.

ഒരു യാക്കോബ്യ ഉപദേഷ്ടാവ.

---

## സൂചനകൾ

കണ്ടറനിന്നും ഒരു ലേഖകൻ എഴുതുന്നതു:- "ഇവിടെ പള്ളിവാതുക്കൽ താഴെതിൽ മാത്തൻ ഗീവറുഗീസ അവർകളുടെ ചിലവിന്മെൽ ഒരു സ്കൂൾ കെട്ടിടം ഈയിടെ പണിതീൎത്തു പഠിത്തം ആരംഭിച്ചിരിക്കുന്നു. കെട്ടിടം തുറന്ന ദിവസം പണിക്കാൎക്കു മിസ്റ്റർ ഗീവറുഗീസ അവർകളുടെ കണക്കിൽ മുണ്ടു മുതലായ സമ്മാനങ്ങളും ഒരു നല്ല സദ്യയും നടത്തുകയുണ്ടായി. ഈ മഹാന്റെ സ്വഭാവം എല്ലാ സുറിയാനി മാന്യന്മാൎക്കും ഉണ്ടായാൽ വിദ്യാപ്രചാരത്തിനു എന്താണു പ്രയാസം?"

⁘ ⁘ ⁘

കഴിഞ്ഞ താരകയിൽ നവീകരണ വികാരി ജെനറാൾ കോവൂർ തോമ്മാകത്തനാർ അവർകളുടെയും, ഒരു സുറിയാനി പട്ടക്കാരൻ തുമ്പമൺ പുത്തൻവീട്ടിൽ അച്ചന്റെയും ബുദ്ധിശക്തിയെ തമ്മിൽ താരതമ്യപ്പെടുത്തിയിട്ടു "ഈ രണ്ടച്ചന്മാരുടെ പേർ ഒരുമിച്ചു പറയാൻതന്നെ പാടില്ലന്നു യാക്കോബ്യരിൽപോലും മിക്കവരും സമ്മതിക്കുമെന്നുള്ളതിനു തൎക്കമില്ല" എന്നു താരക പറയുന്നു. ഇത്രയും പരമാൎത്ഥമായി ഒരു സംഗതി താരക ഇതുവരെ പറഞ്ഞിട്ടുണ്ടൊ എന്നു സംശയമാണു. ക്രിലോസ് ബാവായിൽനിന്നു കിട്ടിയ പട്ടത്വത്തിന്റെ വല്ല അംശവും വികാരി ജനറാളിൽ ഉണ്ടായിരുന്നെങ്കിൽ പുനർവിവാഹം കൊണ്ടു അതു നഷ്ടപ്പെട്ടുപോയതിനാൽ പട്ടത്വവിഷയത്തിൽ ഇവർ രണ്ടുപേരുടെയും പേരു ഒരുമിച്ചു പറവാൻ പാടില്ല. ഒരു സിവിൽകേസിൽ വാദിസ്ഥാനത്തു നിന്നുകൊണ്ടു തന്നത്താൻ പ്രസംഗിച്ചതിന്റെ ഫലമായി കക്ഷിയെ പ്രൊസിക്യൂറ്റ ചെയ്യാതിരിപ്പാൻ കാരണമുണ്ടെങ്കിൽ അടുത്ത ദിവസം പത്തു മണിക്കു ബോധിപ്പിച്ചുകൊള്ളണമെന്നു ഹൈക്കോടതിയിൽ നിന്നു ഒരിക്കൽ നോട്ടീസു കൈപ്പറ്റുകയും അടുത്തദിവസം സങ്കടം പറഞ്ഞു മാപ്പു വാങ്ങിക്കയും ചെയ്യത്തക്കവണ്ണം പ്രസംഗത്തിലും പ്രവൃത്തിയിലും ബുദ്ധി പ്രദൎശിപ്പിച്ച വികാരി ജെനറാളിന്റെ പേർ ബുദ്ധിശക്തിയിലും, പുത്തൻവീട്ടിലച്ചനോടു താരതമ്യപ്പെടുത്താവുന്നതല്ല. ഹൈക്കോടതിയിൽ ആ ബുദ്ധിമാൻ ചെയ്ത പ്രസംഗത്തിന്റെ ഫലം പ്രൊസിക്യൂറ്റ ചെയ്യുമെന്നുള്ള നോട്ടീസായിരുന്നു. പുത്തൻവീട്ടിലച്ചനോടു ചെയ്ത തൎക്കത്തിന്റെ ഫലവും ആ കൂട്ടത്തിൽ ഹാജരുള്ളവൎക്കു അധികാരമുണ്ടായിരുന്നെങ്കിൽ ഇങ്ങനെ ഒരു നോട്ടീസു കൂടെ കൈപ്പറ്റി പോക്കറ്റിൽ സൂക്ഷിക്കാൻതക്കതായിരുന്നു. അതിനാൽ ഏതുവിധത്തിൽ നോക്കിയാലും ഇവർ രണ്ടുപേരുടെയും പേർ ഒരുമിച്ചു പറയത്തക്കതല്ലന്നു താരക പറഞ്ഞതു വളരെ പരമാൎത്ഥമാണു.

⁘ ⁘ ⁘

കഴിഞ്ഞ സഭാതാരകയിൽ മിസ്റ്റർ എ. പിലിപ്പൊസ എം. എ. ബി. എൽ അവർകളും താരകാധിപരും തമ്മിൽ നടന്ന എഴുത്തുകുത്തുകളും അതിന്മെൽ അനുമാനങ്ങളുമായി ഏന്റു പുറം ചിലവഴിച്ചിരിക്കുന്നു. ഇടവകപത്രികാധിപൎക്കു മനസ്സാക്ഷിയില്ലന്നു താരക ഒരിക്കൽ പ്രസ്താവിച്ച കുയുക്തിക്കു സമാധാനം പറഞ്ഞ കൂട്ടത്തിൽ വാസ്തവത്തിൽ മനസ്സാക്ഷിയില്ലാത്ത ആൾ താരകാധിപരാണെന്നുള്ള

തിന്നു ഞങ്ങൾ ഒരു ദൃഷ്ടാന്തം കാണിച്ചിരുന്നു. പാത്രിയക്കീസു ബാവാ തിരുമേനിയെ ആക്ഷേപിച്ചു എം. എൻ. ഒ. എന്നപേരിൽ താരക പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനങ്ങളുടെ സാക്ഷാൽ ഗ്രന്ഥകൎത്താവു താരകാധിപർ തന്നെയാണെന്നും അതിലെ ആത്മാവും വാചകരീതിയും രക്ഷാപ്രസംഗിയ്ക്കു ചേൎന്നതല്ലെന്നും താരകാധിപർ ഒരു എം. എ. ബിഎൽക്കാരനോടു സമ്മതിച്ചു പറഞ്ഞിട്ടുള്ള ഭാഗം ഞങ്ങൾ വെളിപ്പെടുത്തിയപ്പോൾ താരകാധിപരുടെ ശങ്കിനു ഒരു നല്ല വെടി കൊണ്ടു. ആ കുറ്റത്തിൽനിന്നു മോചനം പ്രാപിക്കാൻ വേണ്ടി എം. എ. ബി. എൽക്കാരനായ മിസ്റ്റർ എ. പീലിപ്പോസു അവൎകളിൽനിന്നു വല്ല വാക്കും എടുക്കാമെന്നു കരുതികൊണ്ടു താരകാധിപർ മിസ്റ്റർ പീലിപ്പോസ അവൎകളുമായി ചില എഴുത്തുകത്തുകൾ നടത്തിയതിൽ വെച്ചുണ്ടായ മറുപടികളും മറ്റുമാണ ഇപ്പോൾ താരക വൈമനസ്യത്തോടുകൂടെയെങ്കിലും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു. ഇതുകൊണ്ടു "എം. എൻ. ഒ. എന്ന നിലയിൽ ഒരു ജീവിതവും കെ. എൻ. ദാനിയേൽ എന്നു നിലയിൽ വേറൊരു ജീവിതവും ഇങ്ങനെ രണ്ടു ജീവിതങ്ങൾ" താരകാധിപക്കുണ്ടെന്നു വെളിപ്പെട്ടിരിക്കുന്നു. ഇത്രയും ചെമ്പു തെളിഞ്ഞപ്പോൾ താരകാധിപർ നായെപ്പോലെ മിസ്റ്റർ പീലിപ്പോസിന്റെ നേരെ കുരച്ചുംകൊണ്ടു അദ്ദേഹം കളവു പറഞ്ഞു എന്നും മറ്റും കുറ്റം ആരോപിക്കയും മിസ്റ്റർ പീലിപ്പോസു സവ്കലാശാലയ്ക്കു അപമാനം വരുത്തിയിരിക്കുന്നു എന്നു ആക്ഷേപിക്കയും ചെയ്യുന്നു. സാക്ഷാൽ കള്ളം പറഞ്ഞതു മിസ്റ്റർ പീലിപ്പോസല്ല, താരകാധിപർതന്നെയാണെന്നു പ്രത്യക്ഷമാകുന്നു. എം. എൻ. ഓയുടെ ആദ്യ ലേഖനത്തിന്റെ ഒടുവിൽ, "ഈ ലേഖനം മുമ്പെതന്നെ താരകയാപ്പീസിൽ ഇരുന്നതാണ. താരകയുടെ മുടക്കംകൊണ്ടു മുമ്പു പ്രസിദ്ധപ്പെടുത്തുവാൻ ഇടയാകാഞ്ഞതാണെന്നു തോന്നുന്നു" എന്നിങ്ങനെ ഒരു പത്രാധിപക്കുറിപ്പു ചേൎത്തിട്ടുണ്ടു. അടുത്ത താരകയിൽ, ഞങ്ങൾ അതിൽനിന്നു (എം. എൻ. ഒ.യുടെ ലേഖനത്തിൽനിന്നു) ഒഴിഞ്ഞു നില്ക്കുന്നതായി കഴിഞ്ഞ ലക്കത്തിൽതന്നെ പറഞ്ഞിരുന്നതു വായനക്കാർ ഓൎക്കുമല്ലോ" എന്നു വേറൊരു പത്രാധിപക്കുറിപ്പും കാണുന്നു. ഇതു രണ്ടുംകൊണ്ടു എം. എൻ. ഒ. എന്നു പേർ വെച്ച ലേഖനവും താരകാധിപരും തമ്മിൽ യാതൊരു സംബന്ധവുമില്ലെന്നു താരകവായനക്കാരെ ധരിപ്പിച്ചു. ആ ലേഖനത്തിന്റെ കൎത്താവു താൻതന്നെയാണെന്നു മിസ്റ്റർ ദാനിയേൽ ഇപ്പോൾ സമ്മതിക്കുന്നു. അപ്പോൾ താരകാധിപർ അതിൽനിന്നു ഒഴിഞ്ഞുനില്ക്കുന്നു എന്നു പറഞ്ഞതു പച്ചക്കളവാണെന്നു സമ്മതിക്കേണ്ടി വന്നിരിക്കുന്നു. കളവല്ലെങ്കിൽ വഞ്ചനയായിരിക്കും. എങ്കിലും താരകാധിപർ കളവു പറഞ്ഞാൽ സവ്കലാശാലയ്ക്കു അപമാനമില്ലെന്നുള്ള ഒരു വിശേഷം ഉണ്ടു. അതുകൊണ്ടു അതു ക്ഷന്തവ്യമാണെന്നായിരിക്കും താരക വിചാരിക്കുന്നതു. ഏതായാലും മിസ്റ്റർ പീലിപ്പോസ അവൎകളോടു ഒന്നിനൊന്നായി ചോദിച്ചു ഉപായത്തിൽ മറുപടി വരുത്തി ഇടവകപ്പത്രികയുടെ മേൽ കള്ളം ആരോപിക്കാമെന്നു കരുതി ചെയ്ത സൂത്രം തനിക്കിട്ടുതന്നെ കൊണ്ടു. താരകയുടെ കളവും തെളിഞ്ഞു. ഇനി മിസ്റ്റർ പീലിപ്പോസിനെ കുറ്റക്കാരനാക്കാമെന്നാണ താരകാധിപരുടെ വിചാരമെന്നു തോന്നുന്നു. അതു എളുപ്പം സാധിക്കുമെന്നു തോന്നുന്നില്ല. നമ്മുടെ കെ. എൻ. ദാനിയേൽ അവൎകളുടെ ശിരസ്സിൽ സന്താപമുള്ള വല്ല നവീകരണക്കാരും കുറെ നെല്ലിക്കാത്തളം വച്ചാൽ കൊള്ളാമെന്നു തോന്നുന്നു.

---

## താരകാധിപർ അവൎകൾക്കു.

"വീയപുരത്തു പള്ളിക്കടവിൽവച്ചു താരകാധിപരും ജോൺ ഉപദേശി അവൎകളുമായി നടത്തിയ വാദപ്രതിവാദത്തെപ്പറ്റി താരകയിൽ യാതൊന്നും കാണാത്തതിൽ അതിശയിക്കുന്നു....അതിനാൽ വീയപുരത്തുവച്ചു നടത്തിയ വാദം വാക്കിനു വാക്കായി അടുത്ത താരകയിൽ പ്രസ്താവിച്ചു കാണ്മാൻ ആഗ്രഹിക്കുന്നു". എന്നു വൃശ്ചികത്തിലെ ഇടവകപ്പത്രികയിൽ ഒരു ലേഖനം എഴുതിയിരുന്നതിന്റെ മറുപടിയായി ധനുവിലെ താരകയിൽ മിസ്റ്റർ ജോണിന്റെ പ്രസംഗ

ത്തിനു റീ പറയുന്നതിനു മിസ്റ്റർ ദാനിയേലിനെ സമ്മതിക്കാതിരുന്നതുകൊണ്ടു താൻ തോറ്റു എന്നല്ലാ വിധത്തിൽ ആണ് ഇരിക്കുന്നതു എന്നു പ്രസ്താവിച്ചിരിന്നു. തോല്ക്കാത്തവരാളും അടിസ്ഥാനം മുതലൊരുവ എഴുതി ഖ്യാതി സമ്പാദിച്ചിരിക്കുന്ന 'മഹാനും' ആയ മിസ്റ്റർ ദാനിയേൽ ഈ സംഗതിയിൽ റീ പറവാൻതന്നെ അനുവദിക്കായ്ക നിമിത്തം തോറ്റു എന്നു പറയുന്നതു വാസ്തവത്തിൽ ഞങ്ങൾക്കും മനഃസ്താപമായിരിക്കുന്നതുകൊണ്ടു റീ പറഞ്ഞു ജയിക്കുന്നതിനു ഞങ്ങൾക്കു വിരോധമില്ല. വീയപുരത്തുണ്ടായ സംഗതികളെ ചുരുക്കത്തിൽ വിവരിക്കാം. മിസ്റ്റർ ദാനിയേൽ യാക്കോബായക്കാർ നടത്തിയ പ്രസംഗസ്ഥലത്തു വന്നു തനിക്കു ഒരു പ്രസംഗം നടത്തുന്നതിനു സമയവും സ്ഥലവും അനുവദിക്കണമെന്നു ആവശ്യപ്പെടുകയും അതിനു തല്ക്കാലം സൌകര്യമില്ലെന്നു മിസ്റ്റർ ജോൺ ആദിയായവർ മറുപടി പറകയും ചെയ്തു. എന്നാൽ മിസ്റ്റർ ദാനിയേലിന്റെ വീണ്ടുമുള്ള നിർബന്ധം മൂലം പ്രസംഗത്തിനായി രണ്ടു മണിക്കൂർ സമയം അനുവദിച്ചു കൊടുത്തു. അപ്പോൾ താർക്കാധിപർ 'സരസമായും സയുക്തികമായും' ഒരു പ്രസംഗം പറഞ്ഞു. അതിനു എതിരായി മിസ്റ്റർ ജോൺ ഒരു പ്രസംഗം ആരംഭിച്ചു ഒട്ടുമുക്കാലും ആയപ്പോൾ ഇതിനു റീ പറയുന്നതിനു തന്നെ അനുവദിക്കാത്ത പക്ഷം മിസ്റ്റർ ജോണിന്റെ പ്രസംഗം കേൾക്കാതെ താനും കൂട്ടരും പൊയ്ക്കളയുമെന്നു മിസ്റ്റർ ദാനിയേൽ പറഞ്ഞു. നേരം അസമയമായതുകൊണ്ടു റീ പറയുന്നതിനു തരമില്ലെന്നും മിസ്റ്റർ ദാനിയേൽ പത്രാധിപരാകയാൽ പത്രം സ്വാധീനമുള്ളതുകൊണ്ടു പത്രത്തിൽ റീ പറയുന്നതിനു സമ്മതമാണെന്നും മിസ്റ്റർ ജോൺ പറഞ്ഞു. ഇതിനെ താർക്കാധിപരും കൂട്ടരും സമ്മതിക്കാതെ സ്ഥലം വിട്ടുപോകയാണ ചെയ്തതു. ഇതാണോ യോഗ്യതയുള്ള ഒരു പത്രാധിപരുടെ ലക്ഷണം?. സത്യത്തെ മറച്ചുവെച്ചു വെറും അസംബന്ധപ്രച്ഛരങ്ങളായ കാര്യങ്ങളെ പത്രദ്വാരാ പ്രസ്താവിക്കുന്നതിനു വൈമുഖ്യം ഇല്ലാത്തതിൽ ഞാൻ അതിശയിക്കുന്നു. "താർക്കാധിപർ ഈ പ്രസംഗങ്ങളുടെ നോട്ടു എടുത്തിട്ടുള്ളതുകൊണ്ടു അവയെ താരകയിൽ പ്രസിദ്ധപ്പെടുത്തി അവയ്ക്കു തനിക്കു പറവാനുള്ള റീ പറഞ്ഞു കാണുന്നതിനു ഞങ്ങൾക്കു അതിയായ മോഹമുണ്ടു. ഇപ്രകാരം ചെയ്യുന്നില്ലെങ്കിൽ മിസ്റ്റർ ദാനിയേൽ ഈ സംഗതിയിൽ വിരൽ മടക്കിയെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു"

ഒരു സൂക്ഷ്മഗ്രാഹി.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| അവർകൾ | | രൂ. | ച. | കാ. |
|---|---|---|---|---|
| തുമ്പമൺ തിരുവാറ്റിൽ യാക്കോബു കത്തനാർ | ,, | ൧ | ൦ | ൪ |
| കന്നങ്കൽ സിറിയൻ പള്ളി എടവക സ്ഥാല ത്തിന്റെ അഗ്രാസനാധിപതി കിഴക്കെ അറെത്തു യാക്കോബു കത്തനാർ | ,, | ൧ | ൦ | ൦ |
| തിരുവല്ലാ തലത്തുങ്കൽ ഇട്ടികയിത്തരുടെ വിധവ | ,, | ൧ | ൦ | ൦ |
| കാർത്തികപ്പള്ളി ഉപ്പുപാണ്ടികശാല മാത്തൻ ലിടി വെറിയാൻ | ,, | ൧ | ൦ | ൦ |
| അയിരൂർ വിളയോത്തു ചെന്നനാൻ | ,, | ൧ | ൧൨ | ൦ |
| തഴക്കര കല്പറമ്പിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൦ | ൦ |
| കായംകുളം കല്ലിക്കൽ യോഹന്നാൻ | ,, | ൧ | ൦ | ൦ |
| പുതുപ്പള്ളി വായിപ്പറമ്പു ചേ. മത്തൻ | ,, | ൧ | ൦ | ൦ |
| ,, പുത്തൻപുരയ്ക്കൽ വർക്കി | ,, | ൧ | ൦ | ൦ |
| ,, [illegible] | ,, | ൧ | ൦ | ൦ |

